

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 2 No. 46 | THE ONLINE OFFICIAL NEWS BULLETTIN | 2019 November 16


**SEASON OF ANNUNCIATION** | **അറിയിപ്പുകാലം** | **ܥܕܢܐ ܕܣܘܒܪܐ**

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 17 ♪3  Suboreh dazkharyo Annunciation to Zachariah (Father of John the Baptist) | 18 ♪7 | 19 ♪3 | 20 ♪7  8th Mem. of Iyoob Mar Philoxenos ✠ (Pathanapuram Mt. Tabor Dayara) | 21 ♪3  ✠ Feast of the Entrance of St. Mary to the Jerusalem Temple | 22 ♪7 | 23 ♪3 |

## മലങ്കരസഭയുടെ പ്രതിഷേധ സംഗമം നാളെ കോലഞ്ചേരിയിൽ

കോലഞ്ചേരി: മലങ്കര ഓർത്തഡോക്സ് സഭയ്ക്കെതിരേ നടക്കുന്ന അക്രമങ്ങൾക്കെതിരേ പ്രതിഷേധിക്കുവാൻ മേഘലാ പ്രതിഷേധയോഗവും റാലിയും നാളെ മൂന്നു മണിക്ക് കോലഞ്ചേരി സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളി അങ്കണത്തിൽ വച്ച് നടക്കും. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷതയിൽ ചേരുന്ന യോഗം പ. ബസേലിയോസ് മാർ ത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്യും. കാലടി സംസ്കൃത സർവ്വകലാശായിലെ മുൻ വൈസ് ചാൻസിലർ ഡോ. കെ. എസ്. രാധാകൃഷ്ണൻ മുഖ്യപ്രഭാഷണം നടത്തും. സഭയിലെ മെത്രാപ്പോലീത്താമാരായ ഡോ. തോമസ് മാർ അത്താനാസിയോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, യൂഹാനോൻ മാർ മിലിത്തിയോസ്, വീണാ ജോർജ് എം.എൽ.എ., വൈദിക ട്രസ്റ്റി ഫാ. ഡോ. എം. ഒ. ജോൺ, സഭാ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, വിവിധ രാഷ്ട്രീയ സാമുദായിക നേതാക്കന്മാർ തുടങ്ങിയവർ പങ്കെടുത്ത് പ്രസംഗിക്കും.

## സഭാസമാധാനം തകർക്കുന്നവരെ സർക്കാർ പിന്തുണയ്ക്കുന്നു: പ. കാതോലിക്കാ ബാവാ

കോട്ടയം: മലങ്കരസഭയിൽ ശാശ്വത സമാധാനം പുനഃസ്ഥാപിക്കുമ്പോൾ അതിനെ തട്ടിത്തെറിപ്പിക്കാൻ ചിലർ ബോധപൂർവം പ്രവർത്തിക്കുന്നതിനു സർക്കാർ പിന്തുണ നൽകുകയാണെന്നു പ. കാതോലിക്കാ ബാവാ.

സർക്കാർ ഈ നയത്തിൽ നിന്നു പിന്മാറുമെന്നു പ്രതീക്ഷിക്കുന്നതായും ബാവാ ഫെയ്സ്ബുക് വിഡിയോയിലൂടെ പറഞ്ഞു. വടവുകോട് പള്ളിയിൽ തുടർച്ചയായുണ്ടായ അക്രമങ്ങളും ദേവലോകം അരമനയുടെ കുരിശടിക്കു നേരെയുണ്ടായ ആക്രമണവും ബാവാ പരാമർശിക്കുന്നുണ്ട്.

പല വിധത്തിലുള്ള പീഡനത്തിലൂടെ സഭയെ നശിപ്പിക്കാമെന്ന് ആരും വിചാരിക്കേണ്ട. നീതിപാലകർക്കു നീതി നടപ്പാക്കാനുള്ള അവസരം സർക്കാർ നിഷേധിക്കുന്നതിനോടു സഭയ്ക്കുള്ള ശക്തമായ പ്രതിഷേധവും ബാവാ രേഖപ്പെടുത്തി.



**വടവുകോട് അക്രമണത്തിൽ പരുക്കേറ്റ് കോലഞ്ചേരി ആശുപത്രിയിൽ കഴിയുന്നവരെ പ. പിതാവ് സന്ദർശിച്ച് ആശ്വസിപ്പിക്കുന്നു.**



## കാതോലിക്കാ ബാവാ ഗവർണറെ കണ്ടു ചർച്ച നടത്തി

തിരുവനന്തപുരം: ഓർത്തഡോക്സ് സഭ അനുഭവിച്ചു കൊണ്ടിരിക്കുന്ന പ്രതിസന്ധികളും പ്രയാസങ്ങളും സംബന്ധിച്ചു പ. കാതോലിക്കാ ബാവാ രാജ്ഭവനിലെത്തി ഗവർണർ ആരിഫ് മുഹമ്മദ് ഖാനുമായി ചർച്ച നടത്തി.

സഭയ്ക്കുണ്ടാകുന്ന നിരന്തര നീതിനിഷേധവും സഭാംഗങ്ങൾ നേരിടുന്ന അക്രമങ്ങളും സംബന്ധിച്ച വിശദാംശങ്ങൾ ഗവർണറുടെ ശ്രദ്ധയിൽപെടുത്തി. സുപ്രീം കോടതിയുടെയും മറ്റു കോടതികളുടെയും വിധികളുടെ വിശദാംശങ്ങളും കൈമാറി. മലങ്കര സഭയിൽ സമാധാനം പുനഃസ്ഥാപിക്കുന്നതിനുള്ള സാധ്യത ഗവർണർ ആരാഞ്ഞു.

സഭയിലെ പ്രശ്നങ്ങൾ സംബന്ധിച്ചു യാക്കോബായ സഭാ പ്രതിനിധികൾ ഗവർണറെ കണ്ടു നേരത്തെ ചർച്ച നടത്തിയിരുന്നു. ഈ സാഹചര്യത്തിലാണു ഗവർണറെ കാണാൻ ഓർത്തഡോക്സ് സഭ സമയം ചോദിച്ചത്. ഉച്ചയ്ക്കു 12.30 ന് ആരംഭിച്ച ചർച്ച ഗവർണർക്കൊപ്പമുള്ള ഉച്ചഭക്ഷണത്തിനു ശേഷവും തുടർന്നു.

മൂന്നരയോടെയാണ് അവസാനിച്ചത്. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ.യൂഹാനോൻ മാർ ദിയസ്കോറസ്, അസോസിയേഷൻ സെക്രട്ടറി ബിജു ഉമ്മൻ, സഭാ വക്താവ് ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, സഭയുടെ അഭിഭാഷകൻ എസ്. ശ്രീകുമാർ എന്നിവർ ചർച്ചയിൽ പങ്കെടുത്തു.

## പ്രതിഷേധ യോഗത്തിനെത്തുന്നവരുടെ വാഹന പാർക്കിങ് ക്രമീകരണം

**1) മുവാറ്റുപുഴ ഭാഗത്തുനിന്ന് വരുന്നവർ:** ബസ്സുകൾ/ഇന്ത്യൻ ഓയിൽ പമ്പിന്റെ അടുത്ത് ആളുകളെ ഇറക്കി തിരിച്ച് ഹിൽടോപ്പിൽ പാർക്ക് ചെയ്യുക. കാറുകൾ സ്കൂൾ ഗ്രൗണ്ടിൽ പാർക്ക് ചെയ്യുക.

**2) പെരുമ്പാവൂർ ഭാഗത്തുനിന്ന് വരുന്നവർ:** ബസ്സുകൾ വ്യാപാരഭവന്റെ അടുത്തു ആളുകളെ ഇറക്കി ഹിൽടോപ്പിൽ പാർക്കു ചെയ്യുക. കാറുകൾ പ്രൈവറ്റ് സ്റ്റാൻഡിന് എതിർവശത്തുള ഗ്രൗണ്ടിൽ പാർക്കു ചെയ്യുക.

**3)എറണാകുളം ഭാഗത്തു നിന്നു വരുന്നവർ:** ബസ്സുകൾ സൗത്ത് ഇന്ത്യൻ ബാങ്കിനു സമീപം ആളുകളെ ഇറക്കി ഹിൽടോപ്പിൽ പാർക്കു ചെയ്യുക. കാറുകൾ കോളേജ് ഗ്രൗണ്ടിൽ പാർക്കു ചെയ്യുക.

# സുവാർത്തകളുടെ അറിയിപ്പു കാലം സമാഗതമായി



## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

പ്രപഞ്ചോല്പത്തി മുതൽ രക്ഷകന്റെ മനുഷ്യാവതാരം വരെ ദീർഘദർശിമാരിലൂടെയും നിബിയന്മാരിലൂടെയും പ്രസംഗരിലൂടെയും ഉണ്ടായ ഭാഗിക അറിയിപ്പുകളുടെ പൂർത്തീകരണമായി കാലത്തികവിൽ കന്യകയുടെ അടുക്കലേക്ക് അറിയിപ്പിന്റെ ദൂതനായ ഗബ്രിയേൽ എത്തുന്നതോടെ ദൈവപുത്രന്റെ മനുഷ്യാവതാരം എന്ന അത്ഭുതം യഥാർത്ഥ്യമാകുന്നു. അതിനെ സാക്ഷിപ്പാനായി അവന്റെ മുന്നോടിയായി യോഹന്നാൻ സ്നാപകൻ എത്തുന്നു. സ്നാപകന്റെ ജനനം സംഭവിക്കുമെന്ന് അവന്റെ പിതാവിന് അറിയിപ്പു ലഭിക്കുന്നതോടെ ഒരിക്കൽ കൂടെ 'ക്രിസ്തുമസ്' കാലമെന്ന് സാധാരണക്കാർ വിളിക്കുന്ന അറിയിപ്പു കാലത്തേക്ക് പ. സഭ പ്രവേശിക്കുന്നു. സഖറിയാ പുരോഹിതനുണ്ടായ അറിയിപ്പിന്റെ ഞായറാഴ്ചയിൽ നമുക്കും നന്മയുടെ ദൂതുകൾക്കായി കാതോർക്കാം.

പ്രവചനങ്ങളുടെ പൂർത്തീകരണത്തിൽ വായ് മൗനമാകുന്നു. ഗർഭം തുറക്കപ്പെടുന്നു; വന്ധ്യത്വം ഉത്പാദനത്തിന് വഴിമാറുന്നു. പഴയനിയമ അറിയിപ്പുകളുടെ പൂർത്തീകരണവും പുതിയനിയമ ആരംഭത്തിന്റെ അറിയിപ്പുകാരനും ആയ യൂഹാനോൻ മാംദാനയുടെ ജനനത്തെക്കുറിച്ച് സഖറിയാ പുരോഹിതനുണ്ടാകുന്ന സ്വർഗ്ഗീയ വെളിപ്പാടിന്റെ പൊരുൾ ആഴമായ ധ്യാനം കൊണ്ടു മാത്രമേ വെളിപ്പെടുകയുള്ളു. "പണ്ട് ഭാഗം ഭാഗമായിട്ടും വിവിധമായിട്ടും, പ്രവാചകന്മാർ മുഖാന്തരം പിതാക്കന്മാരോട് അരുളിചെയ്തത് പുത്രനിൽ പൂർണ്ണതയിൽ വെളിപ്പെടുന്നു. സത്യത്തിന്റെ പ്രവാചകനും സ്ഥാനപതിയുമായിട്ടാണ് യൂഹാനോൻ പ്രത്യക്ഷപ്പെടുന്നത്.

പ്രവാചകന്മാരിൽ തലവനായ മോശ മുതലുള്ള പാരമ്പര്യത്തിന്റെ അനസ്യൂത കണ്ണിയായ സഖറിയാവും അഹറോന്യ പുത്രിയായ ഏലിശുബയും നമുക്ക് ശക്തമായ പ്രതീകങ്ങളാണ്. ദൈവനിയോഗത്താലുള്ള അവരുടെ ആത്മീയ സംയോഗത്തിൽ ന്യായപ്രമാണത്തിന്റെ വാക്കുകളും ചിന്തകളും ആത്മദർശനത്തിന് വഴിമാറുന്നു; മൗനമാക്കപ്പെടുന്നു. അവിടെ വന്ധ്യത്വം നീങ്ങി രക്ഷകന്റെ മുന്നോടി ഗർഭത്തിൽ ഉരുവാകുന്നു.

"മനുഷ്യരോടുള്ള അവർണ്ണനീയമായ സ്നേഹത്താൽ അവരുടെ രക്ഷയ്ക്കുവേണ്ടി മനുഷ്യനായിത്തീർന്നു." ജീർണ്ണപ്രായമായ പഴയനിയമത്തെ പുതുക്കുകയും തന്റെ വരവിനു മുമ്പ് പ്രസംഗകനെ അയച്ച് അകന്നുപോയിരുന്ന ജാതികളെ തന്റെ പക്കലേക്കു വിളിക്കുകയും ചെയ്ത അത്യുന്നതനായ ദൈവമെ!" എന്ന പ്രാരംഭപ്രാർത്ഥനയിൽ ഈ ദിവസത്തിന്റെ മുഴുവൻ സന്ദേശം ഉൾക്കൊണ്ടിട്ടുണ്ട്. സൃഷ്ടിയുടെ ആരംഭം മുതൽ ക്രിസ്തുസംഭവം വരെയുള്ള ചരിത്രമാണല്ലൊ ആരാധനാവർഷത്തിന്റെ ഒന്നാം കാലമായ അറിയിപ്പുകാലത്തിന്റെ ഇതിവൃത്തം. അവിടെ ആദ്യ രണ്ട് ആഴ്ചകൾ നവീകരണത്തിനും പ്രതിഷ്ഠയ്ക്കുമായി വേർതിരിച്ചശേഷം ആദം മുതലുള്ള എല്ലാ പ്രവാചകന്മാരുടെയും വെളിപ്പാടുകളുടെയും പുരോഹിതന്മാരുടെ ബലി വഴിപാടുകളുടെയും രാജാക്കന്മാരുടെയും ഭരണാധികാരികളുടെയും കാഴ്ചയർപ്പണങ്ങളുടെയും ആകെ തുകയായി മനുഷ്യാവതാരം സംഭവിക്കുന്നു; പുതിയനിയമം ആരംഭിക്കുന്നു. അവയ്ക്കിടയിലെ മദ്ധ്യസ്ഥൻ ആയിട്ടാണ് യൂഹാനോൻ മാംദോനോയെ അയയ്ക്കുന്നതെന്ന് ഈ ദിനത്തിലെ വേദവായനകളും പ്രൊമിയോൻ - സെദറാകളും എത്രോ-ഹൂത്തോമോകളും വ്യക്തമായി നമ്മെ പഠിപ്പിക്കുന്നുണ്ട്. "സർവ്വത്തിലും ഭാഗ്യവാനും, അതതുകാലത്തു തന്റെ വിശുദ്ധ പ്രവാചകന്മാർ മുഖാന്തിരം താൻ മൂലമുള്ള രക്ഷയെ അറിയിച്ച സർവ്വ ഭൂവിഭാഗങ്ങളുടെയും, തന്റെ പ്രസംഗകന്റെ സന്തോഷകരമായ ജനനവാർത്ത അറിയിപ്പാൻ, തന്റെ പുരോഹിതനായ സഖറിയായുടെ പക്കൽ പ്രധാന ദൂതനായ ഗബ്രിയേലിനെ അയച്ച് തന്റെ സ്ഥാനപതിയായ യോഹന്നാന്റെ ജനനത്തെ വിശുദ്ധ ആലയത്തിൽ ധൂപാർപ്പണ സമയത്ത് കാണിച്ചവനുമായ കർത്താവിനു സ്തുതി" എന്നാണ് സന്ധ്യാനമസ്കാരത്തിലെ പ്രൊമിയോനിൽ നാം പ്രാർത്ഥിക്കുന്നത്.

ഈ ദിവസത്തെ മറ്റ് പ്രൊമിയോനുകളിലും സെദറാകളിലും ഈ ആശയം മനോഹരമായ വിധങ്ങളിലും ആത്മീയ വ്യാഖ്യാനങ്ങളാലും വ്യക്തമാക്കപ്പെടുന്നു. "അനാദിയിൽ സ്വർഗ്ഗീയ പിതാവിൽ നിന്നും ജനിച്ച അനാദ്യന്ത സ്വയംഭൂവും യഥാർത്ഥ പുത്രനും വചനവുമായ ദൈവമെ, ദർശകരും ദീർഘദർശിമാരും പിതാക്കന്മാരും നീതിമാന്മാരും പുരോഹിതന്മാരും പുണ്യവാന്മാരും നിന്നെപ്പറ്റി മുന്നറിയിച്ചു. വിവിധ ദൃഷ്ടാന്തങ്ങളാൽ നിന്നെ അവർ കാണിച്ച ഉപമകളാലും സാദൃശ്യങ്ങളാലും നിന്നെ വെളിപ്പെടുത്തി. ... പൂർവ്വകാലത്തെ സന്താനരഹിതർക്ക് സന്താനങ്ങളെ കൊടുത്തു. വൃദ്ധരായ സഖറിയായുടെയും ഏലിശുബായുടെയും പ്രായാധിക്യത്താൽ ക്ഷീണിച്ച ദേഹത്തെ നീ ശക്തിപ്പെടുത്തി. അവരുടെ വന്ധ്യത്വത്തിന് പരിഹാരമുണ്ടാക്കി അവരിൽ നിന്നും യോഹന്നാനെ ഉല്പാദിപ്പിച്ച് അവനെ രക്ഷകന്റെ വരവിന് മുമ്പായി നീ അയച്ച്" എന്നിങ്ങനെ പോകുന്നു ആ ധ്യാനചിന്ത.

യോഹന്നാൻ അത്യുച്ചത്തിൽ പ്രസംഗിച്ച് - മരുഭൂമിയിലെ ശബ്ദം - മിന്നൽ കൊണ്ടെന്നവണ്ണം ലോകത്തിനു പ്രകാശം കൊടുത്തുവെന്നും ആകയാൽ നിന്റെ ശോഭയുള്ള ഉദയത്തിനു മുമ്പുള്ള നക്ഷത്രമായി അവൻ കാണപ്പെട്ടുവെന്നും സാക്ഷാൽ നീതിസൂര്യനും പ്രകാശവുമായ നിന്നിലേക്ക് അവൻ സർവ്വരെയും ആകർഷിച്ചുയെന്നും അവൻ നിന്റെ രഹസ്യവും സ്വരൂപവും വഹിച്ചവനും വ്യർത്ഥ്യാത്മാക്കളെ അനുതാപത്തിലേക്ക് കൊണ്ടുവന്ന് പുഷ്ടിപ്പെടുത്തിയ യഥാർത്ഥ കർഷകനാകുന്നുമെന്നും പ. സഭ സാക്ഷിക്കുന്നു. അവൻ മരുഭൂമിയിലെ വിജാതീയരെ നല്ല ലാവണ്യവും ആത്മീയക്രമവും നിറച്ച് മഹത്വമുള്ളവരാക്കി; താണ താഴ്വരകളാകുന്ന ഹൃദയങ്ങളെ അവൻ ദൈവിക അറിവുകൊണ്ട് നികത്തി; വികടചിന്തകളാകുന്ന പൊങ്ങിയ കുന്നുകളെ അവൻ നിരപ്പാക്കി, തന്റെ ഏവൻഗേലിയോന്റെ പ്രമാണങ്ങളെ സ്വീകരിപ്പാൻ ഉഴുതു തയ്യാറാക്കി. ഭർത്തൃമതിയായ യഹൂദ സഭയുടെ ആത്മീയ വന്ധ്യത്വത്തിനു പകരം ത്യജിക്കപ്പെട്ടിരുന്ന പുറജാതിക്കാരിക്കു നിർമ്മലരും വിശ്വാസികളുമായ മക്കളെ വർദ്ധിപ്പിച്ചു.

'ദൈവത്താൽ ഓർക്കപ്പെട്ടവൻ' എന്നാണ് സഖറിയാവ് എന്ന പദത്തിന്റെ അർത്ഥം. 'ദൈവത്തിനു വിശുദ്ധം' അഥവാ 'വേർതിരിക്കപ്പെട്ടത്' എന്നൊക്കെയാണ് ഏലിശുബാ എന്ന പദത്തിന്റെ അർത്ഥം. അതിവിശുദ്ധ സ്ഥലത്ത് ധൂപാർപ്പണത്തോടെ പ്രാർത്ഥിക്കുമ്പോഴാണ് ദൈവദൂതനായ ഗബ്രിയേൽ ('ദൈവം വലിയവൻ' എന്നർത്ഥം) സഖറിയാ പുരോഹിതന് പ്രത്യക്ഷപ്പെടുന്നത്. ധൂപാർപ്പണത്തോടെയുള്ള ആഴമായ പ്രാർത്ഥനയ്ക്ക് ഉത്തരം ലഭിക്കുമെന്ന് ഈ സംഭവം നമ്മെ ഓർമ്മിപ്പിക്കുന്നു. "നിന്റെ പ്രാർത്ഥന അംഗീകരിക്കപ്പെട്ടു; നിന്റെ ധൂപം സ്വീകരിക്കപ്പെട്ടു; ഗർഭത്തിൽ വച്ചുതന്നെ പരിശുദ്ധാത്മാവിനാൽ നിറയുന്ന ഒരു മകനെ ദൈവം നിനക്ക് നൽകും. നീ അവനെ ദൈവം കരുണയാകുന്നുവെന്ന് അർത്ഥമുള്ള യോഹന്നാൻ (യാഹ്-ഹന്നാൻ) എന്ന് പേർ വിളിക്കണം" എന്ന നന്മയുടെ അറിയിപ്പാണ് അവന് ലഭിക്കുന്നത്.

വിവാഹത്തിനുശേഷം നീണ്ട 26 വർഷങ്ങൾ കഴിഞ്ഞ് ഒരു മകനെ ലഭിച്ച ഒരു വൈദികൻ ഇന്ന് നമ്മുടെ ഇടയിൽ ഉണ്ട്; ദീർഘനാളത്തെ കാത്തിരിപ്പിനു ശേഷം തീർത്തും അസംഭവ്യമെന്നു കരുതുന്ന കാര്യങ്ങൾ ക്ഷിപ്രസാധ്യമാകുന്ന അനവധി സംഭവങ്ങൾ നമ്മുടെ ചുറ്റിലും കാണാം. സ്വാർത്ഥതകൾ മാറ്റിവച്ച് നവീകരിക്കപ്പെട്ട് പ്രതിഷ്ഠിക്കപ്പെട്ടവരായി ദൈവസന്നിധിയിൽ നിന്ന് അനുതാപത്തോടെയും ആത്മാർത്ഥതയോടെയും പൂർണ്ണഹൃദയത്തോടെയും പൂർണ്ണമനസ്സോടെയും പൂർണ്ണ ആത്മാവോടെയും പ്രാർത്ഥിക്കുന്നവർക്ക് നന്മയുടെ അറിയിപ്പുകൾ എക്കാലത്തും ലഭിക്കുന്നു.

അജ്ഞാന അന്ധകാരമാകുന്ന വന്ധ്യത്വം മാറ്റപ്പെട്ട് നന്മയുടെ അറിയിപ്പുകൾക്കായി കാതോർക്കുവാൻ സഖറിയാ പുരോഹിതനുണ്ടായ അറിയിപ്പിന്റെ ഈ ദിനങ്ങളുടെ സ്മരണയിൽ നമുക്കും ഇടയാകട്ടെ എന്നു പ്രാർത്ഥിക്കാം.

ദൈവം അനുഗ്രഹിക്കട്ടെ.



# പ്രതിഷേധം അലയടിക്കട്ടെ

## ഓർത്തഡോക്സ് സഭയുടെ പ്രതിഷേധ സമ്മേളനം

17-11-2019 ഞായർ വൈകു. 3 മണിക്ക്

കോലഞ്ചേരി സെൻറ് പീറ്റേഴ്സ് ആൻറ് സെൻറ് പോൾസ് ഓർത്തഡോക്സ് പള്ളി ഗ്രൗണ്ടിൽ





സത്യത്തിനും നീതിക്കും വേണ്ടിയുള്ള പോരാട്ടത്തിൽ പരിശുദ്ധ പിതാവിനൊപ്പം

പ്രാർഥനയോടെ അണിചേരാം

# തെറ്റു തിരുത്തുന്നില്ലെങ്കിൽ വലിയ വില നൽകേണ്ടി വരും



## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

(മലങ്കരസഭാ മാധ്യമ വിഭാഗം അദ്ധ്യക്ഷൻ)

- മതനിരപേക്ഷ-ജനാധിപത്യ സർക്കാർ വിദേശ മേൽക്കോയ്മയുള്ള മത തീവ്രവാദത്തിന് കൂട്ടുനിൽക്കുന്നു.
- പരമോന്നത നീതിന്യായ കോടതിയുടെ വിധികൾ നടപ്പാക്കേണ്ടവർ കർത്തവ്യം മറന്ന് അക്രമത്തിന് കുട ചൂടുന്നു.
- ജനപ്രതിനിധികൾ രാജ്യത്തിന്റെ നീതിനിർവ്വഹണ സംവിധാനത്തെ കൊഞ്ഞനം കുത്തുന്നു.
- യാക്കോബായ തീവ്രവാദത്തിന് സംസ്ഥാന സർക്കാർ കുട്ടുനില്ക്കുന്നത് തികച്ചും ലജ്ജാവഹം.
- യാക്കോബായ വിഘടനവാദികളുടെ അക്രമ പരമ്പരകളെയും അതിനെ പ്രോത്സാഹിപ്പിക്കുന്ന കേരള സർക്കാരിന്റെ നീതി നിഷേധ നടപടികളെയും മലങ്കരസഭ അപലപിക്കുന്നു
- തെറ്റു തിരുത്തുന്നില്ലെങ്കിൽ രണ്ടു കൂട്ടരും വലിയ വില നൽകേണ്ടി വരും.



വടവുകോട് അക്രമണത്തിൽ പരുക്കേറ്റ് കോലഞ്ചേരി ആശുപത്രിയിൽ കഴിയുന്നവരെ സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേരിയോസ് സന്ദർശിച്ചു.



വടവുകോട് അക്രമണത്തിൽ പരുക്കേറ്റ് കോലഞ്ചേരി ആശുപത്രിയിൽ കഴിയുന്നവരെ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് സന്ദർശിച്ചു.

# ബൈബിൾ ക്വിസ്

## (സംഖ്യാ പുസ്തകം 27-36)

ഫാ. റെജു എബ്രഹാം (ജ്യോതിസ് ദയറ)

1. മാഖീരിന്റെ പിതാവിന്റെ പേര്? (27:1)
2. പുത്രന്മാർ ഇല്ലാത്തതിനാൽ ആരുടെ പുത്രിമാർക്കാണ് അവകാശം ലഭിച്ചത്? (27:7)
3. എന്റെ ആത്മാവ് ഉള്ള പുരുഷൻ എന്ന് യഹോവ ആരെക്കുറിച്ചാണ് പറഞ്ഞിരിക്കുന്നത്? (27:18)
4. പുരോഹിതനായ ഏലെയാസാരിന്റെ മകൻ? (31:6)
5. ബിലെയാമിന്റെ പിതാവിന്റെ പേര്? (31:8)
6. 12 നീരുറവയും എഴുപതു ഈന്തപ്പനയും ഉണ്ടായിരുന്ന ദേശം ഏത്? (33:9)
7. അഹറോൻ എവിടെ വച്ചാണ് മരിച്ചത്? (33:39)
8. അഹറോൻ മരിച്ചപ്പോൾ എത്ര വയസുണ്ടായിരുന്നു? (33:39)
9. യിസ്രായേൽ മക്കളിൽ കനാൻ ദേശത്ത് അവകാശം വിഭാഗിച്ചു കൊടുക്കുവാൻ നിയമിക്കപ്പെട്ട ദാൻ ഗോത്രത്തിന്റെ പ്രഭു? (34:22)
10. സംഖ്യാ പുസ്തകത്തിൽ ആകെ എത്ര അദ്ധ്യായങ്ങൾ ഉണ്ട്?

## ഉത്തരങ്ങൾ

1. മനശ്ശെ
2. സെലോഫഹാദിന്റെ
3. യോശുവ
4. ഫിനെഹാസ്
5. ബെയോരി
6. ഏലീം
7. ഹോർ പർവ്വതത്തിൽ വച്ചു
8. 123
9. ബുക്കി
10. 36

അഭിമുഖം

# റഷ്യൻ ഓർത്തഡോക്സ് സഭയുടെ അറിയാത്ത വിശേഷങ്ങളുമായി നിക്കോളോവോസ് തിരുമേനി



ജോർജ് തുമ്പയിൽ

മലങ്കര ഓർത്തഡോക്സ് സഭയും റഷ്യൻ ഓർത്തഡോക്സ് സഭയും തമ്മിൽ പതിറ്റാണ്ടുകളുടെ സൗഹൃദബന്ധമുണ്ട്, ആത്മീയമായ അടുപ്പമുണ്ട്. 1930കൾ മുതൽ തുടങ്ങുന്നു ശ്രേഷ്ഠവും ഊഷ്മളവുമായ ആ ബന്ധം. റഷ്യയിലെ രാഷ്ട്രീയ പ്രതിസന്ധികളിൽ ഇടയ്ക്കൊന്ന് തണുത്തുപോയ സൗഹൃദം ഇപ്പോൾ പൂർവാധികം ബലപ്പെട്ടിരിക്കുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയുടെ നേതൃത്വത്തിലുള്ള പ്രതിനിധി സംഘം അടുത്തയിടെ റഷ്യൻ പാത്രിയർക്കീസ് പരി. കിറിൽ ഒന്നാമനെ സന്ദർശിക്കുകയുണ്ടായി. പ. ബാവയോടൊപ്പം നിരവധി വൈദിക ശ്രേഷ്ഠരും അൽമായ പ്രമുഖരും അനുഗമിച്ചു.

മലങ്കര ഓർത്തഡോക്സ് സഭ നോർത്ത്ഈസ്റ്റ് അമേരിക്കൻ ഭദ്രാസന അദ്ധ്യക്ഷനും സഭയുടെ എക്യുമെനിക്കൽ റിലേഷൻസ് ഡിപ്പാർട്ട്മെന്റ് മേധാവിയുമായ സഖറിയ മാർ നിക്കോളോവോസ് മെത്രാപ്പോലീത്ത, പരി. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്ത, സഭയുടെ എക്സ്റ്റേണൽ ചർച്ച് റിലേഷൻസ് സെക്രട്ടറി ഫാ. എബ്രഹാം തോമസ്, മലങ്കര മെത്രാപ്പോലീത്തയുടെ പ്രോട്ടോകോൾ സർവീസ് മേധാവി ഫാ. അശ്വിൻ സെഫ്രിൻ ഫെർണാണ്ടസ്, സഭാ മാനേജിങ് കമ്മിറ്റി അംഗം ജേക്കബ് മാത്യു, സഭാ എക്സ്റ്റേണൽ റിലേഷൻസ് കമ്യൂണിക്കേഷൻസ് സർവീസ് മേധാവി കെവിൻ ജോർജ് കോശി, റഷ്യയിലെ മലങ്കര ഓർത്തഡോക്സ് ഡയസ്പോറ പ്രതിനിധി ഡോ. ഈപ്പൻ ചെറിയാൻ, പരി. ബാവയുടെ സെക്രട്ടറി ഫാ. ജിസ് ജോൺസൺ എന്നിവർ ബാവയോടൊപ്പമുള്ള ഡെലിഗേഷൻ അംഗങ്ങളായിരുന്നു.

റഷ്യൻ ഓർത്തഡോക്സ് സഭയിലേയ്ക്കുള്ള ആത്മീയ സന്ദർശനത്തിന്റെ വിശേഷങ്ങൾ സഖറിയ മാർ നിക്കോളോവോസ് തിരുമേനി ന്യൂയോർക്കിലെ ഭദ്രാസന ആസ്ഥാനത്ത് വച്ച് വായനക്കാർക്കായി പങ്കുവച്ചു. ആ സൗഹൃദ സംഭാഷണത്തിന്റെ പ്രസക്തഭാഗങ്ങൾ...

***? എന്തായിരുന്നു ഇപ്രാവശ്യത്തെ ഈ റഷ്യൻ സന്ദർശനത്തിന്റെ പരമമായ ഉദ്ദേശ്യം...റഷ്യൻ ഓർത്തഡോക്സ് സഭയുമായി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ബന്ധമെങ്ങനെ...***

* റഷ്യൻ ഓർത്തഡോക്സ് സഭയുമായി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയ്ക്ക് ദീർഘകാലത്തെ ബന്ധമുണ്ട്. 1931ൽ ഒരു റഷ്യൻ സന്യാസി പട്ടാഴിയിൽ എത്തി, പത്തനാപുരം ദയറായുമായി ബന്ധപ്പെട്ട് 18 കൊല്ലത്തോളം താമസിച്ചിരുന്നു. പത്തനാപുരം കോളേജിലും പത്തനംതിട്ട കോളേജിലും ഒരു റഷ്യൻ പ്രൊഫസർ പഠിപ്പിക്കാൻ വന്നിരുന്നു. ഇത്തരത്തിൽ ചില ഒറ്റപ്പെട്ട ബന്ധങ്ങൾ റഷ്യൻ സഭയുമായി നമുക്കുണ്ടായിരുന്നു. അത് ഔദ്യോഗികമാകുന്നത് 1961-62 കാലത്താണ്.

***? ബന്ധം കൂടുതൽ ബലപ്പെട്ടുവന്നതിനെപ്പറ്റി...***

* പറയാം. അന്ന് വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ (ഡബ്ളിയു. സി.സി) ഒരു ജനറൽ അസംബ്ലി ഡൽഹിയിൽ വച്ച് നടന്നു. റഷ്യൻ സഭയുടെ മെത്രാപ്പോലീത്തയായിരുന്ന ആർച്ച് ബിഷപ്പ് നിക്കോഡിം ഈ പരിപാടിയിൽ സംബന്ധിച്ചിരുന്നു. അദ്ദേഹം നമ്മുടെ ആളുകളെ പരിചയപ്പെടുകയും കോട്ടയം സെമിനാരി സന്ദർശിക്കുകയും ചെയ്തു. അന്നുതൊട്ട് റഷ്യൻ ഓർത്തഡോക്സ് സഭയുമായി നമുക്ക് നല്ല ബന്ധമായിരുന്നു. സങ്കടകരമായ ഒരു കാര്യമെന്താണെന്നുവച്ചാൽ, ജോൺ പോൾ ഒന്നാമൻ മാർപാപ്പയുടെ സ്ഥാനാരോഹണം കഴിഞ്ഞ് അദ്ദേഹവുമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ വത്തിക്കാനിൽ



വച്ച് ആർച്ച് ബിഷപ്പ് നിക്കോഡിം പെട്ടെന്ന് ഹൃദയസ്തംഭനം മൂലം മരിക്കുകയായിരുന്നു. പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനിയും ആർച്ച് ബിഷപ്പ് നിക്കോഡിമ്മുമായി അടുത്ത ബന്ധമുണ്ടായിരുന്നു. ഇത് റഷ്യൻ ഓർത്തഡോക്സ് സഭയുമായുള്ള അടുപ്പത്തിന് കാരണമായി.

***? അതിന് മുമ്പുള്ള അവസ്ഥയൊന്ന് വിശദീകരിക്കാമോ...***

* തീർച്ചയായും. 1952ലാണെന്ന് തോന്നുന്നു, ഒരു തിയോളജിക്കൽ കമ്മീഷൻ, ഇരുസഭകളെയും അതിന്റെ ഐക്യത്തെയും ദൈവശാസ്ത്രത്തെയുമൊക്കപ്പറ്റിയുള്ള ഒരു ഹ്രസ്വ രേഖ പുറത്തിറക്കുകയുണ്ടായി. പിന്നെ ആർച്ച് ബിഷപ്പ് നിക്കോഡിമ്മിന്റെ കാലംതൊട്ട് ഇരു സഭകളും പരസ്പരം സന്ദർശിച്ചുപോന്നു. 1976ൽ പ. മാത്യൂസ് പ്രഥമൻ കാതോലിക്കാബാവ റഷ്യ സന്ദർശിച്ചു. ആദ്യമായിട്ടൊരു ഇന്ത്യൻ ഓർത്തഡോക്സ് സഭാ തലവൻ റഷ്യ സന്ദർശിക്കുന്നത് അന്നാണ്. 1977ൽ റഷ്യൻ പാത്രിയർക്കീസ് പിമെൻ പ്രഥമൻ ഇന്ത്യയിലെത്തി. അദ്ദേഹത്തിന് ഊഷ്മളമായ സ്വീകരണമാണ് നൽകപ്പെട്ടത്. ഇപ്പോഴത്തെ പാത്രിയർക്കീസ് കിറിൾ ഒന്നാമൻ മെത്രാപ്പോലിത്തയായിരിക്കെ നമ്മുടെ നാട്ടിലെത്തിയിട്ടുണ്ട്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവ മെത്രാപ്പോലീത്തയായിരിക്കെ റഷ്യൻ സഭയുടെ സഹസ്രാബ്ദ ആഘോഷത്തിൽ പങ്കെടുക്കാൻ റഷ്യയിൽ പോയിട്ടുണ്ട്.

***? പിന്നീട് കാര്യമായ ഫോളോ അപ്പ് ഉണ്ടായില്ല എന്ന് പറഞ്ഞാൽ...***

* ശരിയാണ്. അത് പക്ഷേ മനപ്പൂർവമല്ല. പെരിസ്ട്രോയിക്കയും മറ്റുമായി റഷ്യയിലെ സാഹചര്യവും നമ്മുടെ സാഹചര്യങ്ങളും മാറി. ഞാൻ എക്യുമെനിക്കൽ അഫയേഴ്സിന്റെ തലവനായപ്പോൾ മുതൽ തണുത്തുപോയ റഷ്യൻ ഓർത്തഡോക്സ് സഭയുമായുള്ള പഴയബന്ധങ്ങൾ കൂടുതൽ പുനരുജ്ജീവിപ്പിക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിച്ചു. നമ്മുടെ ആധുനിക സഭാ ചരിത്രം പരിശോധിക്കേണ്ടതുണ്ട്. 1917 മുതൽ അടിച്ചമർത്തപ്പെട്ട ഒരു സഭ സ്വാതന്ത്ര്യം പ്രാപിച്ച് പൂർവ്വാധികം ശക്തിയോടെ തിരിച്ച് അതിന്റെ പഴയ മഹത്വത്തിലേക്ക് വരുന്ന ഒരനുഭവപാഠം നൽകുന്നതാണ്. റഷ്യയിലെ പ്രതികൂല സാഹചര്യത്തിൽ നിന്ന് ഓർത്തഡോക്സ് സഭ മോചിതരായിക്കഴിഞ്ഞ് അവരുമായുള്ള ബന്ധം കൂടുതൽ ശക്തമാക്കാൻ നമുക്ക് രണ്ടുവർഷത്തോളം വേണ്ടിവന്നു.

തീർത്തും അനൗപചാരികമായ ഒരു എക്യുമെനിക്കൽ ചടങ്ങിൽ വച്ച് നമ്മുടെ ഇപ്പോഴത്തെ എക്യുമെനിക്കൽ ഡിപ്പാർട്ട്മെന്റ് സെക്രട്ടറി എബ്രഹാം തോമസ് അച്ചന്റെയും അവരുടെ സെക്രട്ടറി ഫാ. സ്റ്റെഫാൻ ഗുമിനോയുടെയും ശ്രമഫലമായി ഇരു ഓർത്തഡോക്സ് സഭകളും തമ്മിലുള്ള ബന്ധം പുനസ്ഥാപിക്കുകയുണ്ടായി. വളരെ സൂക്ഷ്മതയോടെ ഞാനും ഇക്കാര്യങ്ങൾ പ്ലാൻ ചെയ്തു. ഇതിനിടെ ഫാ. സ്റ്റെഫാൻ ഇന്ത്യയിലെത്തി. നമ്മുടേതിനേക്കാൾ വലിയ സഭ എന്ന നിലയിൽ അവർക്ക് നല്ല കെട്ടുറപ്പുണ്ട്. അതുപോലെ തന്നെ പ്രോട്ടോക്കോൾ അണുവിട പോലും മാറ്റുകയുമില്ല. നമ്മുടെ ബാവയെയും മറ്റും അവർ സ്വീകരിക്കുന്നത് തികഞ്ഞ ആദരവോടെയും ആതിഥ്യമര്യാദയോടെയും ഊഷ്മളതയോടെയുമാണ്. എല്ലാറ്റിനും ഒരു ഔദ്യോഗിക പരിവേഷവും അവർ നൽകാറുണ്ട്.

***? യഥാർത്ഥത്തിൽ ഇതുകൊണ്ട് ഒക്കെ ഉദ്ദേശിക്കുന്നത് എന്താണ്...***

* ഇതൊരു വലിയ സഭയും സമൃദ്ധമായ സഭയുമാണ്. അതിനാൽ തന്നെ സാംസ്കാരികമായ വിനിമയത്തിനും അവർ പ്രാധാന്യം നൽകുന്നു. ചരിത്രപരമായി നോക്കുമ്പോൾ ഒരു പ്രത്യേക സാഹചര്യത്തിൽ അന്ത്യോക്യൻ പാത്രിയർക്കീസുമായി ബന്ധപ്പെട്ടു എന്നല്ലാതെ പൊതുവേ ഒറ്റപ്പെട്ടു നിൽക്കുന്ന സഭയാണ് നമ്മുടേത്. ഭൂമിശാസ്ത്രപരമായി നോക്കുമ്പോൾ കേരളം എന്നു പറയുന്നത് മറ്റ് ക്രിസ്ത്യൻ മേഖലകളിൽ നിന്നെല്ലാം മാറിനിൽക്കുന്ന സ്ഥലമാണ്. അതുകൊണ്ടു തന്നെ നമുക്കൊരു ഒറ്റപ്പെടൽ ഉണ്ട്. ദൈവശാസ്ത്രപരമായി നമുക്ക് ചുറ്റുമുള്ള പ്രസ്ഥാനങ്ങൾ എന്നു പറയുന്നത് പ്രൊട്ടസ്റ്റന്റ്, കാത്തലിക് ഗ്രൂപ്പുകൾ ആണ്. ആ ഒരു കാഴ്ചപ്പാടിൽ നോക്കുമ്പോൾ റഷ്യൻ ഓർത്തഡോക്സ് സഭയുമായുള്ള ബന്ധം ഒരേ സമയം മതപരമായ വിദ്യാഭ്യാസത്തിനും ആത്മീയ തീർത്ഥാടനത്തിനും കരുത്തു പകരുന്നതാണ്. മറ്റൊരു കാര്യം സാഹിത്യമാണ്. ഓർത്തഡോക്സ് സാഹിത്യ സൃഷ്ടികൾ എന്നു പറയുന്നത് വളരെ പരിമിതമാണ്. എന്നാൽ റഷ്യൻ ഓർത്തഡോക്സ് സഭയുടെ ഗ്രന്ഥസഞ്ചയം വാസ്തവത്തിൽ കടലുതന്നെയാണ്. അതൊക്കെ മലയാളത്തിലേക്ക് വിവർത്തനം ചെയ്യുവാനുള്ള അവസരവും ഉണ്ട്. നമ്മുടെ സെമിനാരി വിദ്യാർത്ഥികൾക്ക് റഷ്യയിൽ പോയി പഠിക്കാം. നമ്മുടെ പല തിരുമേനിമാരും റഷ്യയിൽ പോയി പഠിച്ചിട്ടുള്ളവരാണ്. പിൽക്കാലത്ത് രാഷ്ട്രീയ മാറ്റത്തിന്റെയും ഫണ്ടിങ്ങിന്റെ അഭാവം മൂലവും ഇതൊക്കെ നിന്നുപോയി.

***? ആത്മീയ വിനിമയത്തിനുള്ള സാധ്യത...***

* നമ്മുടെ സഭയെപ്പറ്റി റഷ്യൻ സഭയ്ക്കും ആഴത്തിൽ അറിയണമെന്ന ആഗ്രഹം അവർ പ്രകടിപ്പിക്കുന്നു. കാരണം പാശ്ചാത്യ മിഷണറിമാരുടെ ഉത്പന്നമല്ലാത്ത ഒരു സഭയാണല്ലോ കേരളത്തിൽ ഉള്ളത്. ആധുനിക കാലഘട്ടത്തിൽ നയതന്ത്ര ബന്ധങ്ങൾ ശക്തിയാർജിക്കേണ്ടിയിരിക്കുന്നു.

***? റഷ്യൻ ഓർത്തഡോക്സ് സഭയെപ്പറ്റി കൂടുതലായി തിരുമേനിക്ക് പറയാനുണ്ടാവുമല്ലോ...***

* ഈസ്റ്റേൺ ഓർത്തഡോക്സ് സഭ അല്ലെങ്കിൽ ബൈസന്റെയിൻ സഭകൾ എന്ന വിഭാഗത്തിൽ പെട്ടതാണ് റഷ്യൻ ഓർത്തഡോക്സ് സഭ. കോൺസ്റ്റാന്റിനോപ്പിൾ, പാത്രിയർക്കീസിന്റെ കീഴിലായിരുന്ന ഒരു കാലത്തെ കുറിച്ച് അറിയാമല്ലോ. ഈസ്റ്റേൺ ഓർത്തഡോക്സ് സഭകളെല്ലാം തന്നെ എക്യുമെനിക്കൽ പ്രേട്രിയാക് എന്ന കോൺസ്റ്റാന്റിനോപ്പിൾ പേട്രിയാക്കിന്റെ ഒരു നോമിനൽ അതോറിറ്റിയിൽ ഉള്ളതാണെന്നാണ് വയ്പ്. എന്നാൽ ഉക്രെയിൻ-റഷ്യൻ അഭിപ്രായ സംഘട്ടനത്തെ തുടർന്ന് ഉക്രെയിൻ ശാഖയിലെ ഒരു ഗ്രൂപ്പിനെ എക്യുമെനിക്കൽ പേട്രിയാക് പാത്രിയർക്കീസായി അംഗീകരിച്ച് സ്വയം ശീർഷകത്വം കൊടുത്തു. റഷ്യയും കോൺസ്റ്റാന്റിനോപ്പിളുമായുള്ള ബന്ധങ്ങൾ വിച്ഛേദിക്കുന്ന അവസ്ഥയിലാണിപ്പോൾ. ദൈവശാസ്ത്രപരമായിട്ടും ആ നിലയിലാണ്. റഷ്യൻ സഭ എന്നു പറയുന്ന ഇന്ത്യൻ സഭയെപ്പോലെയോ അല്ലെങ്കിൽ ഇതര സഭകൾ പോലെയോ ദീർഘമായൊരു അപ്പസ്തോലിക ഉത്ഭവമുള്ള സഭയല്ല. എന്നാൽ അപ്പസ്തോലിക വിശ്വാസമുണ്ട്. വിശുദ്ധരുടെ കാര്യത്തിൽ സമ്പന്നമാണ് ഈ സഭ. കമ്മ്യൂണിസ്റ്റ് കാലഘട്ടത്തിൽ വിശ്വാസത്തിനു വേണ്ടി മരിച്ചുപോയവരാണ് അല്ലെങ്കിൽ കൊല്ലപ്പെട്ടവരാണ് ഈ ആധുനിക കാലത്തെ വിശുദ്ധർ.

***? സ്റ്റാലിന്റെയും ലെനിന്റെയും കാലഘട്ടത്തിൽ സഭകൾ അടിച്ചമർത്തപ്പെട്ടതിനെപ്പറ്റി...***



* മൊണാസ്ട്രികൾ അടച്ചുപൂട്ടപ്പെട്ടപ്പോൾ വൃദ്ധരായ കന്യാസ്ത്രീകൾ മുഴുവൻ അവിടെ മരിച്ചുകിടന്നിരുന്നു. ചെറുപ്പക്കാരായവർ എവിടെപ്പോയെന്നറിയില്ല. ചെറുപ്പക്കാരികളായ കന്യാസ്ത്രീകളെ പട്ടാളക്കാർ ശാരീരകമായി ദുരുപയോഗം ചെയ്ത ശേഷം കൊന്നു കളഞ്ഞു എന്നാണ് പറയപ്പെടുന്നത്. പല പള്ളികളും ഫാക്ടറികളാക്കി മാറ്റപ്പെട്ടു. പരിമിതമായ ചില പള്ളികളിൽ മാത്രം കുർബാന തുടർന്നു പോയി. പക്ഷേ, ചെറിയ സംശയം മതി പട്ടാളം പിടിച്ചുകൊണ്ടുപോകുമെന്നതായിരുന്നു അന്നത്തെ പേടിപ്പെടുത്തുന്ന അവസ്ഥ.

***? ആരാധനയുമായി ബന്ധപ്പെട്ട് ഒരു കാര്യം. മലങ്കര സഭയുമായി കുർബാന സംസർഗം പറ്റുമോ...***

* ഇല്ല. ഇപ്പോൾ ആയിട്ടില്ല. ഞാൻ നേരത്തെ സൂചിപ്പിച്ച ഈസ്റ്റേൺ ഓർത്തഡോക്സ്-ഓറിയന്റൽ ഓർത്തഡോക്സ് സംഘട്ടനത്തിന് ശേഷം ആർക്കും ഇത് ഒറ്റയ്ക്ക് ചെയ്യാൻ പറ്റില്ല.

***? കത്തോലിക്കാ പള്ളി ഇല്ലാത്ത ഒരു സ്ഥലത്ത് അവർക്ക് നമ്മുടെ അടുത്തു വന്ന് കുർബാന അനുഭവിക്കുന്നതിനും നമുക്ക് നേരെ തിരിച്ചും ചെയ്യാനുള്ള സ്വാതന്ത്ര്യം...***

* അതിപ്പോൾ അനൗദ്യോഗികമായി നടന്നുപോകുന്നുണ്ട്. സാങ്കേതികമായി അവരുടെ നിയമം അതനുവദിക്കുന്നില്ലെങ്കിലും കുർബാന ആവശ്യമാണെങ്കിൽ അത് കൊടുക്കുന്നതിനുള്ള സാഹചര്യം പലയിടത്തുമുണ്ട്. ഇരു കൂട്ടരുടെയും മനസ്സിൽ വിഷമം ഉണ്ട്. പക്ഷേ, ഒന്നാണ് എന്ന ബോധ്യത്തിലാണ് സഭകളൊക്കെ അങ്ങോട്ടും ഇങ്ങോട്ടും സഹകരിക്കുന്നത്. ചില കടുംപിടുത്തക്കാരൊക്കെ ഉണ്ടെങ്കിലും പൊതുവേ സഹകരണത്തിൽ പോകണം എന്നാഗ്രഹിക്കുന്നവരാണ് ഏറിയപങ്കും.

***? ഭാവിയിലേക്ക് നോക്കിയാൽ ഈ സന്ദർശനത്തിൽ സൗഹൃദത്തിനുമപ്പുറം എന്തെങ്കിലുമുണ്ടോ...***

* സൗഹൃദം പുതുക്കുക എന്നതു തന്നെയാണ് പരമമായ കാര്യം. യോജിപ്പിന് ശക്തിപകരേണ്ടതുണ്ട്. എഴുപതുകൾക്കു ശേഷം മറ്റ് സഭകളുമായുള്ള നമ്മുടെ ബന്ധങ്ങളിലൊക്കെ പാളിച്ചയും തകർച്ചയുമല്ല, ഒരു തണുപ്പൻ മട്ടായിരുന്നു. നമ്മുടെ എക്യുമെനിക്കൽ ഡിപ്പാർട്ടുമെന്റുമായി താരതമ്യം ചെയ്യുമ്പോൾ അവരുടേത് വിപുലമായ ഒന്നാണ്. നമ്മൾ ഇപ്പോൾ മെയിന്റനൻസ് മോഡിൽ നിന്ന് മിഷൻ മോഡിലേക്ക് മാറിയിരിക്കുന്നു. അതായത് ബന്ധങ്ങൾ പുനരുജ്ജീവിപ്പിക്കുക എന്നത് നമ്മൾ ഒരു മിഷനായി തന്നെ എടുത്തു. അതിനാൽ നമ്മൾ തുടങ്ങിവച്ച സംവാദത്തിന് നല്ല ഭാവിയുണ്ട്. ഇപ്പോഴത്തെ ഈ സഹകരണം തന്നെ വലിയ വിജയമാണ്.

***? റഷ്യൻ ഓർത്തഡോക്സ് സഭയുടെ വലിപ്പത്തെയും ഹയറാർക്കിയെയും പറ്റി...***

* ഏറ്റവും വലിയ ഓർത്തഡോക്സ് സഭയാണ് റഷ്യൻ ഓർത്തഡോക്സ് സഭ. 115 മില്യണിലധികം ജനങ്ങളും 30,000 ഇടവകകളും 1000 ഓളം ആശ്രമങ്ങളും 50,000 വൈദികരും 360 ഓളം ബിഷപ്പുമാരുമുണ്ട്. പാത്രിയർക്കീസ്,

മെത്രാപ്പോലീത്ത, ആർച്ച് ബിഷപ്പ്, ബിഷപ്പ് എന്നിങ്ങനെയാണ് ഹയറാർക്കി. പിന്നെ അച്ചന്മാർ, ശെമ്മാശന്മാർ എന്നിവരും വൈദികരല്ലാത്ത സന്യസ്തരുമുണ്ട്.

***? മലങ്കര സഭയുമായി താരതമ്യം ചെയ്താൽ കുർബാന ക്രമം എങ്ങനെ...***

* ഘടന ഏതാണ്ടൊരുപോലെ തന്നെയാണെന്നു പറയാം. പക്ഷേ, ദീർഘമാണ്. മറ്റു ചില വ്യത്യാസങ്ങളും ഉണ്ട്. ഉപകരണങ്ങൾ ഉള്ള ഗായക സംഘം ഇല്ല. വോക്കൽ മാത്രമേയുള്ളൂ. പള്ളിയിൽ ഒരു മൈക്കും ഇല്ല. പിന്നെ പല പള്ളികളും ഒരു ടൂറിസ്റ്റ് ആകർഷണം കൂടിയാണ്.

***? നമുക്ക് റഷ്യയിൽ കോൺഗ്രിഗേഷനുള്ള സാധ്യയുണ്ടോ...***

* ഇല്ല. അതിനുള്ള ആൾബലം അവിടെയില്ല. അത്തരത്തിലൊരു ഡയസ്പോറയും രൂപപ്പെട്ടിട്ടില്ല.

***? ഗോർബച്ചേവിന്റെ ഗ്ലാസ്നോസ്തിനും, പെരിസ്ട്രോയിക്കക്കും ശേഷം...***

* ഇരുമ്പുമറയ്ക്കുള്ളിലെ അടിച്ചമർത്തലിനു ശേഷമുള്ള ഉയിർത്തെഴുന്നേൽപ്പ് എന്നു വിശേഷിപ്പിക്കാം. രാഷ്ട്രത്തിന്റെ സഹായം കൊണ്ട് സഭ വളർന്നുവെന്ന് പറയുന്നതിനേക്കാൾ സഭ വളരാൻ കൂടുതൽ പ്രവർത്തന സ്വാതന്ത്ര്യം രാഷ്ട്രം കൊടുത്തു എന്നതാണ് യാഥാർത്ഥ്യം. കമ്മ്യൂണിസത്തിന്റെ തകർച്ചയെ തുടർന്ന് രൂപപ്പെട്ട ശൂന്യത നികത്താൻ സഭയെക്കൊണ്ട് സാധിച്ചു. ദൈവവിശ്വാസമാണ് മനുഷ്യന്റെ അടിസ്ഥാന മൂല്യം എന്ന തിരിച്ചറിവ് അവിടെ ഉണ്ടായിരിക്കുന്നു.

***? റഷ്യൻ ഓർത്തഡോക്സ് സഭയ്ക്ക് ഇന്ത്യൻ ഓർത്തഡോക്സ് സഭയോടുള്ള സ്നേഹവും ബഹുമാനവും പ്രകടമായി കാണുവാനും അനുഭവിക്കുവാനും തിരുമേനിക്ക് സാധിച്ചുവെന്ന് വിശ്വസിക്കട്ടെ...***

* തീർച്ചയായും. വളരെ ഊഷ്മളമായ ആതിഥേയത്വമാണ് ഞങ്ങൾക്ക് ലഭിച്ചത്. സെന്റ് പീറ്റേഴ്സ് ബർഗ്, മോസ്കോ, ക്രെംലിൻ, അവിടുത്തെ പ്രധാന പള്ളികൾ എല്ലാം സന്ദർശിച്ചു. കമ്മ്യൂണിസ്റ്റ് കാലഘട്ടത്തിൽ മരിച്ച സെന്റ് മെട്രോമ എന്ന വിശുദ്ധയുടെ കബർ സ്ഥിതിചെയ്യുന്നതിനടുത്താണ് ഞങ്ങൾ താമസിച്ചത്.

***? പള്ളികളെ പറ്റി...***

* രസകരമായ ഒരു കാര്യം എല്ലാ പള്ളികളിലും ഒരു കട ഉണ്ടെന്നുള്ളതാണ്. കമ്മ്യൂണിസ്റ്റ് കാലഘട്ടത്തിൽ സഭയ്ക്ക് പണമൊന്നുമുണ്ടായിരുന്നില്ലല്ലോ. സഭയുടെ പുസ്തകം വിൽക്കാനോ പണം പിരിക്കാനോ പാടില്ലായിരുന്നു. പക്ഷേ, ഒരു കാര്യത്തിനനുവാദമുണ്ടായിരുന്നു. മെഴുകുതിരി വിൽക്കാനുള്ള അനുവാദം. അങ്ങനെ എല്ലാ പള്ളികളിലും മെഴുകുതിരി കച്ചവടവും തുടങ്ങി. ഇപ്പോൾ തീർത്ഥാടകർ എന്ന പോലെ വിനോദസഞ്ചാരികളും ധാരാളമായി റഷ്യയിൽ എത്തുന്നു. നഗരമൊക്കെ പൊതുവേ സുരക്ഷിതമാണെന്ന് കാണാം. വഴിയരികിലൊക്കെ പ്രായമേറിയ ഭിക്ഷക്കാരെ കണ്ടു. ജീവിതച്ചെലവ് വളരെ കുറവാണെന്നുള്ളതാണ് റഷ്യയുടെ പ്രത്യേകത.

***? ഈ പ്രതിനിധി സംഘത്തോടുള്ള സമീപനം...***

* പാത്രിയർക്കീസ് ബാവയുടെ മോസ്കോയിലുള്ള ഉയർന്ന പദവിയിലുള്ള ഒരു ബിഷപ്പാണ് ഞങ്ങളെ സ്വീകരിക്കാൻ എയർപോർട്ടിൽ എത്തിയത്. ഊഷ്മളമായ ഒരു സ്വീകരണമായിരുന്നു അത്. മീറ്റിംഗ് നടക്കുന്ന ഹാളിലേക്കുള്ള എലിവേറ്ററിന്റെ അടുത്തു വന്നാണ് അവരുടെ പാത്രിയർക്കീസ് നമ്മുടെ ബാവയെയും മറ്റും സ്വീകരിച്ചത്. അതുപോലെ ഞങ്ങളെ യാത്രയയ്ക്കാൻ അദ്ദേഹം ബാവയുടെ കാറിന്റെ അരികിൽ വരെയെത്തി. നമ്മുടേത് ഒരു പ്രധാനപ്പെട്ട സഭയാണെന്ന് റഷ്യൻ ഓർത്തഡോക്സ് സഭ അംഗീകരിക്കുന്നതിന്റെ തെളിവായിരുന്നു അവരുടെ ആതിഥ്യം.

***? റഷ്യൻ ഓർത്തഡോക്സ് സഭയ്ക്ക് ഡബ്ളിയൂ.സി.സിയിലുള്ള സാന്നിധ്യം...***

* അവർ മെമ്പർ ചർച്ചാണ് എന്നാൽ വലിയൊരു സഭയെന്ന നിലയിലുള്ള ഒരു പങ്കാളിത്ത സമീപനം എടുക്കുന്നില്ല എന്നാണ് മനസ്സിലാക്കാൻ സാധിച്ചത്.

***? ഈ സഭയ്ക്ക് അമേരിക്കയിൽ നല്ല സ്വാധീനമുണ്ട്. മറ്റ് ഭൂഖണ്ഡങ്ങളിലോ...***



* കുറവാണ്. ഓർത്തഡോക്സ് സഭയുടെ ഘടന തന്നെ അതാതു രാജ്യത്തിന്റെ സഭയെന്നാണല്ലോ. ചിലയിടങ്ങളിൽ ഒരു മൂപ്പ് സ്ഥാനം ഉണ്ടെന്നു പറയാം.

***? ശ്രദ്ധേയമായ ഈ സന്ദർശനത്തിൽ തിരുമേനിയുടെ മനസ്സിൽ പച്ചപിടിച്ചു നിൽക്കുന്ന കാര്യങ്ങൾ...***

* ചരിത്രപരമായ ഗൗരവത്തിൽ തന്നെയാണ് റഷ്യൻ ഓർത്തഡോക്സ് സഭ നമ്മളെ കാണുന്നത്. എന്നാൽ നമ്മൾ അത് വേണ്ടത്ര പ്രൊജക്ട് ചെയ്യുന്നില്ല എന്നാണ് തോന്നുന്നത്. പിന്നെ നമ്മുടെ ഓർത്തഡോക്സ് സഭയെ അവർ കാണുന്നത് ഒരു മിഡിൽ ഈസ്റ്റേൺ പശ്ചാത്തലത്തിലാണ്. അതിനപ്പുറത്തേക്ക് നമ്മുടെ പ്രാധാന്യം വിപുലപ്പെടുത്തണം. ദുഖകരമായ ഒരു യാഥാർത്ഥ്യം പതിറ്റാണ്ടുകളായി തുടരുന്ന കക്ഷിവഴക്കാണ്. വ്യക്തിജീവിതത്തിലായാലും കുടുംബജീവിതത്തിലായാലും പ്രശ്നങ്ങൾ ഉണ്ടാവും. ആ പ്രശ്നത്തിൽ ചുറ്റിത്തിരിഞ്ഞ് നമ്മൾ നമ്മുടെ ആയുസ്സ് കളയേണ്ട കാര്യമില്ല. പ്രശ്നത്തിൽ മാത്രം ശ്രദ്ധിച്ചുകൊണ്ടിരുന്നാൽ നമുക്ക് എവിടെയും എത്താനാവില്ല. കക്ഷിവഴക്ക് യാഥാർത്ഥ്യമാണെങ്കിൽ പോലും സഭാ ജീവിതത്തിൽ അതു മാത്രമല്ലല്ലോ ഉള്ളത്. റഷ്യൻ ഓർത്തഡോക്സ് സഭയിലും ഇത്തരം പ്രശ്നങ്ങൾ ഉണ്ട്. പക്ഷേ, അവർ അതുമാത്രം വിചാരിച്ചു നടക്കുന്നില്ല. റഷ്യയിലേക്കുള്ള ഈ യാത്ര ഒരു നാഴികക്കല്ലാണ്. എക്യുമെനിക്കൽ ബന്ധത്തിൽ തണുത്തു കിടന്ന ബന്ധങ്ങളെ ജീവസ്സുറ്റതാക്കി മാറ്റുവാനുള്ള മറ്റൊരു കാൽവയ്പ്പ്. എക്യുമെനിക്കൽ ലോകത്ത് ഒരിക്കൽ നാം നിർണായക സാന്നിദ്ധ്യമായിരുന്നു. പിന്നീടതൊരു മിനിമം പരിപാടിയിലേക്ക് പോയി. ആ പഴയ സജീവ സാന്നിദ്ധ്യം തിരിച്ചെടുക്കേണ്ടതുണ്ട്.

*　*　*　*　*

പരി. ബാവയുടെ നേതൃത്വത്തിലുള്ള ഡെലിഗേഷന്റെ സന്ദർശന വിവരങ്ങൾ ഇങ്ങനെ... പ. ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവയും റഷ്യൻ പാത്രിയർക്കീസ് കിറിൽ ഒന്നാമനും മോസ്ക്കോയിലെ ഡാനിലോവ് സെമിനാരിയിൽ സെപ്തംബർ മൂന്നിനാണ് കൂടിക്കാഴ്ച നടത്തിയത്. കിഴക്കിന്റെ വലിയ മെത്രാപ്പോലീത്തയായ പരി. കാതോലിക്കാ ബാവയുടെ, കാതോലിക്കാ ആയതിന് ശേഷമുള്ള പ്രഥമ റഷ്യൻ സന്ദർശനമായിരുന്നു ഇത്. നാലു ദശാബ്ദങ്ങൾക്ക് ശേഷമാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ ഒരു കാതോലിക്കാ ബാവ റഷ്യൻ ഓർത്തഡോക്സ് സഭയിൽ സന്ദർശനം നടത്തുന്നത്.

പ. കാതോലിക്കാ ബാവയെ പരി. പാത്രിയർക്കീസ് കിറിൽ ഹാർദ്ദവമായി സ്വാഗതം ചെയ്തു. റഷ്യൻ സഭയ്ക്കു ലഭിച്ച ഭാഗ്യമാണ് പരി. ബാവയുടെ ഇപ്പോഴത്തെ സന്ദർശനമെന്ന് അദ്ദേഹത്തിനു സ്വാഗതമോതിക്കൊണ്ട് പരി. കിറിൽ ഒന്നാമൻ പറഞ്ഞു. റഷ്യയിലെ സഭാ സ്ഥാപനത്തിന്റെ സഹസ്രാബ്ദി ആഘോഷങ്ങൾക്കു വേണ്ടി 1988-ൽ അന്നു മലങ്കര സഭയിലെ മെത്രാപ്പോലീത്തയായിരുന്ന പരി. ബാവ എത്തിയ കാര്യം പരി. കിറിൽ ബാവ അനുസ്മരിച്ചു. അതൊരു ചരിത്രപരമായ ആഘോഷമായിരുന്നുവെന്നു പറയാം. കാരണം, സോവിയറ്റ് പരമാധികാരത്തിന്റെ അവസാനത്തിനാണ് അതു നിമിത്തമായത്.

തുടർന്ന്, യേശുക്രിസ്തുവിന്റെ അപദാനങ്ങളെ വാഴ്ത്തുവാനും അതു സോവിയറ്റ് മണ്ണിലേക്ക് പടർത്താനും ജനങ്ങളിലേക്ക് എത്തിക്കുവാനും തങ്ങൾക്കു കഴിഞ്ഞുവെന്നും അദ്ദേഹം ഓർമ്മിപ്പിച്ചു. ഏകദേശം മുപ്പതിനായിരത്തോളം ദേവാലയങ്ങൾ സോവിയറ്റ് യൂണിയനിൽ പുനസൃഷ്ടിക്കാൻ കഴിഞ്ഞു. സോവിയറ്റ് പരമാധികാര പ്രദേശങ്ങളായ റഷ്യ, ഉക്രെയ്ൻ, കസാഖിസ്ഥാൻ, മൊൾഡോവ, അസർബെയ്ജാൻ, മധ്യേഷ്യയിലെയും ബാൽട്ടിക്കിലെയും റിപ്പബ്ലിക്കിലും ഇതു സാധിച്ചുവെന്നത് വലിയൊരു വിജയമാണ്.



ഇന്ത്യയിലുള്ളവരോട് റഷ്യക്കാർക്ക് ഒരു പ്രത്യേക താത്പര്യമായിരുന്നു. കാൽനടയായി പൂർവ്വികന്മാർ ഇന്ത്യയിലെത്തുകയും അവിടുത്തെ നാടോടി കഥകൾ തിരിച്ച് ഇവിടെ വന്നു പറയുകയും ചെയ്തിട്ടുണ്ട്. അപ്പോസ്തോലന്മാരുടെ കാലം മുതൽക്കേ ഇന്ത്യയിൽ ക്രിസ്തീയത നിലനിന്നിരുന്നു. ആ പാരമ്പര്യത്തെ പടിഞ്ഞാറൻ സ്വാധീനം തളർത്തിയില്ല. അതു ശക്തമായി നിലകൊണ്ടു. സെന്റ് തോമസ് അപ്പോസ്തോലൻ സ്ഥാപിച്ച സഭയാണത്. അതിന്റേതായ മഹത്വവും വിശുദ്ധിയും അതിനുണ്ട്. അതു കൊണ്ടു തന്നെ അതിനോടു ചേർന്നു നിൽക്കാനും കൂടുതൽ താത്പര്യത്തോടെ പരസ്പരം സഹകരിക്കാനും റഷ്യക്കാർ താത്പര്യപ്പെടുകയും ചെയ്യുന്നുവെന്നും അദ്ദേഹം പറഞ്ഞു.

1851 മുതൽക്കേ റഷ്യൻ ഓർത്തഡോക്സ് ദേവാലയങ്ങളുമായി ബന്ധപ്പെടാൻ ഇന്ത്യയിൽ നിന്നുള്ള ക്രൈസ്തവസഭകൾ ശ്രമിച്ചിരുന്നു. എന്നാൽ തുടരെ തുടരെയുണ്ടായ യുദ്ധങ്ങൾ അതിനു വിഘാതമായി. 1931ൽ ഹീറോമോങ്ക് ആൻഡ്രോനിക്ക് ബാവ കേരളത്തിൽ വരികയും അദ്ദേഹം ഇന്ത്യയിൽ തുടർച്ചയായി പതിനെട്ടു വർഷത്തോളം ചെലവഴിക്കുകയും ചെയ്തു. ഇരുപതാം നൂറ്റാണ്ടിൽ മലങ്കര സഭയും റഷ്യൻ പാത്രിയർക്കീസുമായി ബന്ധം സ്ഥാപിക്കാൻ ഇതു കാരണമായി. അദ്ദേഹം നിരവധി ചാപ്പലുകളും അവിടെ സ്ഥാപിച്ചിരുന്നു. 1961ൽ ന്യൂഡൽഹിയിൽ നടന്ന മൂന്നാം വേൾഡ് കൗൺസിൽ ഓഫ് ചർച്ചസ് ജനറൽ അസംബ്ലയിൽ പങ്കെടുക്കാനായി ലെനിൻഗ്രാഡിലെ ആർച്ച് ബിഷപ്പ് നിക്കോഡിം എത്തിയിരുന്നു. മലങ്കരസഭയ്ക്ക് വേണ്ടി വിദ്യാഭ്യാസ പരിശീലന സഹായങ്ങൾ നൽകാൻ റഷ്യൻ ഓർത്തഡോക്സ് സഭ ഒരുക്കമാണെന്നും അദ്ദേഹം അന്ന് അറിയിച്ചിരുന്നു. കോട്ടയം സെമിനാരിയുടെ 150-ാം ആഘോഷങ്ങൾക്ക് വേണ്ടി എസ്റ്റോണിയയിലെയും താലിനിലെയും ആർച്ച് ബിഷപ്പ് ആയിരുന്ന അലക്സി ദ്വീതിയൻ മെത്രാപ്പോലീത്തയുടെ കേരള സന്ദർശനവും അദ്ദേഹം അനുസ്മരിച്ചു.

1976ൽ പ. ബസേലിയോസ് മാർത്തോമ മാത്യൂസ് പ്രഥമൻ ബാവ ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാദമി സന്ദർശിച്ച കാര്യം പരി. കിറിൽ ബാവ എടുത്തു പറഞ്ഞു. താൻ അന്ന് ലെനിൻഗ്രാഡ് തിയോളജിക്കൽ അക്കാദമിയിലെ റെക്ടർ ആയിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയിൽ നിന്നുള്ള ആദ്യ സന്ദർശനമായിരുന്നു അത്. തൊട്ടടുത്ത വർഷം തന്റെ മുൻഗാമിയായിരുന്ന പ. പീമെൻ പാത്രിയർക്കീസ് ബാവ ഇന്ത്യ സന്ദർശിച്ചതും അന്നത്തെ പ്രധാനമന്ത്രി ഇന്ദിരാ ഗാന്ധിയേയും പ്രസിഡന്റ് ഫക്രുദീൻ അലി അഹമ്മദിനെയും സന്ദർശിക്കുകയും ചെയ്തു. 2006-ൽ താൻ ഡൽഹിയും ചെന്നൈയും കേരളവും സന്ദർശിച്ചതും അദ്ദേഹം അനുസ്മരിച്ചു.



മോസ്ക്കോയിലെ മലങ്കരസഭ പ്രതിനിധി ഡോ. ചെറിയാൻ ഈപ്പന്റെ സേവനത്തെയും അദ്ദേഹം പുകഴ്ത്തി. റഷ്യൻ ഭാഷയും മലയാളവും തമ്മിൽ ബന്ധിപ്പിക്കുന്നതിനു വേണ്ടിയുള്ള ഡോ. ചെറിയാൻ ഈപ്പന്റെ ശ്രമങ്ങളെ അദ്ദേഹം ഉയർത്തി കാട്ടി. ഇരുരാജ്യങ്ങളും തമ്മിലുള്ള മതപരമായ സഹകരണം കൂടുതൽ ഉദാത്തമാക്കണമെന്നും അതിനുള്ള പ്രായോഗിക ശ്രമങ്ങളെ കൂടുതൽ മികവുറ്റതാക്കണമെന്നും മറുപടി പ്രസംഗത്തിൽ പരി. കാതോലിക്ക ബാവ പറഞ്ഞു. റഷ്യൻ വൈദികർക്ക് ഇന്ത്യയിലെ സഭകളുമായി യോജിച്ചു പ്രവർത്തിച്ച് കൂടുതൽ വൈദിക മികവിനു ശ്രമിക്കണമെന്നും അദ്ദേഹം പറഞ്ഞു.

സെപ്തംബർ ഒന്നിന്, മോസ്ക്കോ പാത്രിയർക്കാ ഡിപ്പാർട്ട്മെന്റ് ഫോർ എക്സ്കേർണൽ ചർച്ച് റിലേഷൻസ് മേധാവി ഹിലേറിയൻ ഓഫ് വൊളോക്കോൽമാസ്ക്ക് മെത്രാപ്പോലീത്തായെയും ഡെലിഗേഷൻ സന്ദർശിച്ചു. റഷ്യൻ ഓർത്തഡോക്സ് സഭയിലെ പ്രമുഖരായ നേതാക്കളെല്ലാം സംബന്ധിച്ച വിരുന്നു സത്ക്കാരത്തിലും പ. ബസേലിയോസ് മാർത്തോമ പൗലൂസ് ദ്വിതീയൻ ബാവ, റഷ്യൻ ഓർത്തഡോക്സ് സഭാംഗങ്ങളോടും സഭാ നേതൃത്വത്തോടും നന്ദി പ്രകാശിപ്പിച്ചു. മലങ്കര സഭയുടെ ആത്മീയ പുസ്തക ശ്രേണിക്ക് വേണ്ടി ഡോ. ചെറിയാൻ ഈപ്പൻ റഷ്യൻ ഭാഷയിൽ നിന്ന് മലയാള ഭാഷയിലേക്ക് പരിഭാഷ ചെയ്ത 'ലവിംഗ് കൈൻഡ്നെസ്' എന്ന പുസ്തകത്തെപ്പറ്റിയും പരി. ബാവ പരാമർശിച്ചു.

രണ്ട് സഭകൾ തമ്മിലുള്ള ഐക്യത്തെപ്പറ്റി ശ്ലാഘിച്ച സഖറിയ മാർ നിക്കോളോവോസ് മെത്രാപ്പോലീത്ത സെയിന്റ്സ് സിറിൾ ആന്റ് മെതോഡിയസ് ഇൻസ്റ്റിറ്റിയൂട്ട് ഓഫ് പോസ്റ്റ് ഗ്രാജ്വേറ്റ് സ്റ്റഡീസ് തിയോളജിക്കൽ സ്കൂൾ സന്ദർശിക്കാൻ പറ്റിയതിലുള്ള ചാരിതാർത്ഥ്യവും അറിയിച്ചു. ചരിത്രത്തിലെ പീഡനങ്ങളേറ്റു വാങ്ങിയ റഷ്യൻ ഓർത്തഡോക്സ് സഭ ഇരുപതാം നൂറ്റാണ്ടിൽ എല്ലാ വെല്ലുവിളികളെയും പ്രയാസങ്ങളെയും നേരിട്ട് പുരോഗതിയുടെ പാതയിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നതിൽ മാർ നിക്കോളോവോസ് സംതൃപ്തി രേഖപ്പെടുത്തി.

പ. ബാവയുടെ റഷ്യൻ ശ്ലൈഹിക സന്ദർശനത്തിന് മുന്നോടിയായി സെന്റ് പീറ്റേഴ്സ്ബർഗിൽ സഖറിയ മാർ നിക്കോളോവോസ് മെത്രാപ്പോലീത്തയുടെ നേതൃത്വത്തിൽ എത്തിയ ഡെലിഗേഷനെ ഇന്റർചർച്ച് റിലേഷൻസ് സെക്രട്ടറി ഹിറോമോങ്ക് സ്റ്റീഫൻ ഇഗുംനോവ്, മോസ്ക്കോ പാട്രിയർക്കേറ്റ് ഡിപ്പാർട്ട്മെന്റ് ഫോർ എക്സ്റ്റേർണൽ ചർച്ച് റിലേഷൻസ് പ്രതിനിധി പി. അക്താംഖോനോവ് എന്നിവർ ചേർന്നു സ്വീകരിച്ചു. സെന്റ് പീറ്റേഴ്സ്ബർഗിലുള്ള നിരവധി പള്ളികളും സന്യാസ ആശ്രമങ്ങളും ഡെലിഗേഷൻ സന്ദർശിച്ചു. റഷ്യൻ ഓർത്തഡോക്സ് സഭ മുൻപെങ്ങുമില്ലാതിരുന്ന ഉത്സാഹത്തോടെയും ആത്മീയാന്തരീക്ഷം നിറഞ്ഞു തുളുമ്പിയ ആഹ്ലാദാരവങ്ങളോടെയുമാണ് മലങ്കര ഓർത്തഡോക്സ് സഭാ തലവനെയും ഡെലിഗേഷനെയും എതിരേറ്റത്. ❑

Church Teachers

# Remembering Kochu Thirumeni and Valiya Thirumeni

## Sanjay Raphael Verghese

My experience with the first two primates of the Diocese have been a blessed one. Something that has shaped and guided things for me all along. I was fortunate to have interacted with the Late Lamented Paulos Mar Gregorios Trumeni in 1975 when he had visited my parish in Rajasthan, Khetri Nagar as a 12 years old. My association with Gregorios Tirumeni started more intimately later on in the year 1989 onwards as I wanted to join the seminary . I still remember my first meeting and almost two hours we spent together where I spent most of energy trying to impress him as I would do to impress my Boss in my office.

I suddenly realized that I was not talking to a religious of a Church but a well informed, contemporary , intelligent human being , totally devoid of any pretentions / man with a fantastic sense of humour. He asked me to keep visiting him at the centre when ever I had time and that was enough for me to keep a spare set of clothes and essentials in the room of then Dioscesan Secretary - M. S. Skariah Achen, our venerable Rambachan now, so that I do not have to go back home very late night but stay at the centre over night and go to the office from there only the next day.

As time progressed I could simply walk into Tirumeni`s room and do every thing what he wanted me to do for him as his assistant. In the process of this activity I would be exposed to his thoughts and ideas by way of my simple questions on concepts which I didn't have any clue or had just a passing thought. I very vividly remember asking him that why he has this reputation of an angry Bishop or why the average church member is so scared of him. The response was a brilliant smile and then a statement " What I am doing is not for the masses but for the intellectuals, I cant help it, that's the way I am and I am aware of this weakness of mine and try hard to correct in the church`s context trying to reach out at the appropriate times."

As I was completely devoted to valia Tirumeni right through his conferences / seminars and frequent travels , one fine day he broke the news to me that there is an assistant bishop coming over to assist him. Later on I met with Philoxenos Tirumeni at the Orthodox Centre. I was pleasantly surprised by the ease he had around him when compared to Valiya Tirumeni. It was he who made me start to learn Malayalam and entrusted me to one of the sleebadasan`s who had come over from Kerala, to ensure that I learn Malayalam well. I confess that I failed miserably in learning to read and write my mother tongue. I was amazed with his simplicity and capacity for humour .

His concern for the ordinary people of the church was immense who normally didn't have access to him. He could remember the family details of the extended family of most of the people with whom he would have interacted.

My interactions with Mar Philoxenos increased manifold after the demise of Gregorios Tirumeni ,

It came to his notice that Gregorious Tirumeni had purchased Sari as wedding present for my sister and that was lying at the Orthodox Center and he made sure that the sari is couriered to Kerala to reach us in time of the wedding, this was something which brought out his commitment to fulfil Thirumeni's wishes in small matters like this which left an impact which



ജോബ് മാർ പീലക്സിനോസിന്റെ ഓർമ്മ
നവംബർ 20-ന് പത്തനാപുരം ദയറായിൽ

was profound.

There on began my series of meetings with Kochu Tirumeni and detailed discussions on the rigid nature of the Orthodox culture vs the evangelical churches and various facts of Christian life which an average diaspora person faces while growing up in the north. On my expressing my zeal in terms of why changes cannot happen over night , I received my first lesson of the fact that Orthodox Church is a worshipping Church and not proselytizing one, as the conversion is left to the will of God and Power of the Holy Spirit.

He insisted on every orthodox believer to be adhereing to the strict discipline of the worship life of the Church and evolve consequently in their spiritual journey, but definitely being aware of the realities around.

Once on a visit to Kerala I got to know that he was the Tabor Dayara, I wnet to visit him along with my mother, he in his most gracious nature ensured that we have breakfast with him, I still can taste the Kerala Upuma, Puttu & Kadala savoured by us on that wonderful day. When I got back home to my native village in Mathoor Pathanamthitta, I was told that one of my maternal uncle in the family was his colleague in the Pathanapuram college , and from that appachan I heard the term "Bullet Achen" and his love for the Royal Enfield motorcycle.

### Concern for the poor malayali migrants coming to Delhi

One of those nights I was exposed to another compassionate facet of Tirumeni, when I was discussing about my favourite topic - The diaspora young people who are born and brought up outside Kerala and their predicament in the church, he did bring out the condition of the orthodox malayali young people who come into the large cities like Delhi in search of employment and how they struggle to survive in squalid conditions in the unsafe localities of the city just because they cannot afford a decent rent, or don't

have any anchor to bank upon. When the born and brought up are at least having a decent home with parents, how the multiple men or women share one small room amongst themselves calling it their home to survive the harsh realities of living in a city.

His gentle heart would break narrating incidents coming to his notice where poor girls who have taken loans to study nursing back home and now are in search of a decent nursing job, and just to survive have taken up any job which comes by as they have to send money back home to old parents and repay the loan. Ho would gently goad us to do something for this lot of suffering people.

**Concern for Shanti Gram & Aravalli**

He was genuinely concerned about the two institutions ShantiGram and Aravalli, and was always wanting the diocese to use these two locations effectively. It was him who suggested that the first ever Diaspora Planning meeting should be held, which we did in 2005, where in he attended and ensured that we had complete access to the place when even needed. From then on till date all our Annual Lenten Retreat have happened at Aravalli only.

**Love for children**

He loved children , whenever we took young Kevin our son and Mannah our daughter to visit him he would ensure that they would get their fair share of chocolates or something to enjoy and carry back with them. Both the kids had the liberty and privilege to tug at the grand beard of Tirumeni Appachan, Kevin had the privilege to be baptized by him and by the time Mannah was Baptised he was much ill and though agreed to conduct the baptism but couldn't do it which was finally done by dear Rev M.S Skariah Rambachan. I am sure it was not only us all children visiting him would have been treated the same.

I was surprised by his concern for the young people and the openness with which he approached the subject and his tolerant attitude which enabled me to walk into his room any time even very late to share thought or just to spend some time with him along with my family . Despite of his kidney transplant and resultant health challenges he was always ready to give us a hearing and single handedly encouraged us to go ahead and constitute the Indian Orthodox Diaspora . His vision for the young generation of the Orthodox Christians in the North was farsighted . Its quite evident from the excerpts from his one of his Kalpana`s

" It has been a matter of great concern that a significant number of our laity, particularly those brought up outside Kerala are unable to relish the beauty of our faith and tradition. Though we have had Holy Qurbana in English / Hindi once in a month, many find it difficult to correlate church practices with their daily lives. Many find it difficult to even come to Church because of this as Church life becomes irrelevant. It is more alarming when in this process, many come in association with the practices of other churches, and a compromise is made in understanding other traditions at the expense of one's own church. All that remains is confusion and discontent, ultimately making such people irrelevant amidst a majority. Delhi and the Diaspora are fast growing into such a reality with many families. And if the parents are in such a situation, I would be worried about their children, who are in fact meant to be our Church tomorrow. Therefore, it is important that all efforts be taken at the earliest, to help such families understand and relish the richness and beauty of the faith and tradition of our Church so that the future generation of our Church is safe. "

Now that the IODS has been in existence for more than a decade its reached a stage where everybody acknowledges the relevance of such an



organization.

**Gadget Freak**

Kochu tirumeni was a gadget lover, and had a penchant for the latest in electronics , of course it had to be something which could be used for his spiritual pursuits. Most of the research and the decision making did involve me some time of the other, Especially when he started to comment on the laity driven church google forums on his laptop , which changed over to the I Pad, setting up the Audio Bible on an iPod and then listening to the dramatized version of the bible on the ipod before the Sutara Prayers became a regular routine for all the inmates, some of them today are Achens in the Diocese today.

His indulgence for latest technology was known to all and he would use latest gadgets with a teenagers curiosity and ensured that he is up breast with the latest. This gave him great traction with young people.

Another matter I reminiscence and will always cherish is our discussion on participation and position of women in The Orthodox Church, we had a great discussion and he opened up the whole world of Convents in Kerala and the Sisters doing wonderful work. When the topic of lay womens involvement in the Diaspora came up he proclaimed that women have a great role in the church and mentioning his own dear mothers role in his life and to ensure the participation of the women in the church and worship he sent the Kalpana on allowing girls to read the Old Testament in the churches on Sunday`s which was path breaking.

In his time the number of Churches dedicated, schools built and organizations launched in the Diocese would probably be never ever be achieved. The Diaspora of the Church remembers him with gratitude and cherishes the memories of what he has been to them.

The last I met him was in Kollenchery Hospital while attending the Colt Program run by Philip Kuruvila Achen and despite the discomfort of being hooked on to an assortment of tubes we managed exchanges / steal some moments of pleasantries and I could experience the gentle soul in pain but at ease with himself. After that during the various bouts of hospitalization it was always a memory of old times and the effort to rememnber Tirumeni in our prayers toi make his pain bearable.

True to his name Job he really suffered in the last days of his life but again in my conviction he would have been restored to wholeness when he would have met his God & savior for who he had dedicated him life time.

*(The writer is a hotelier and a former secretary of the Indian Orthodox Diaspora, a spiritual organisation of MGOCSM alumni and professionals in the Diocese of Delhi.)*

സമകാലികം

# മാഞ്ഞുപോകുന്ന ബിന്ദുവിൽ

# വിഘടിത വിഭാഗം

## ഡോ. എം. കുര്യൻ തോമസ്

യാക്കോബായ വിഭാഗത്തിനു ഇനി അതേ പേരിൽ ഒരു സഭയായി നില നിൽക്കണമെങ്കിൽ പുതിയ പള്ളികൾ സ്ഥാപിച്ചേ പറ്റൂ. 2002 മാർച്ച് 20–നു നിലവിലുണ്ടായിരുന്ന ഒരു ഇടവകപ്പള്ളിയിലും അവകാശവാദം നടത്താനോ, അവിടെനിന്നും പിരിഞ്ഞുപോകുന്നതിന് വീതം ആവശ്യപ്പെടാനോ ഈ വിധിമൂലം ഇനി സാദ്ധ്യമല്ല. സ്ഥാവര–ജംഗമ സ്വത്തുക്കളുടെ വീതമോ, സെമിത്തേരി അവകാശം പോലുമോ വിട്ടുകൊടുക്കാൻ ഓർത്തഡോക്സ് സഭയ്ക്കും സാദ്ധ്യമല്ല. തവണവെച്ച് ഇരുകൂട്ടരും ശുശ്രൂഷകൾ നടത്തുന്ന സംവിധാനവും കോടതി വിലക്കിയിട്ടുണ്ട്.

അര നൂറ്റാണ്ടിനടുത്തായി മലങ്കര സഭയിൽ തുടരുന്ന മൂന്നാം സമുദായ ക്കേസിന് ഏതാണ്ട് വിരാമമിടുന്ന ഒരു സുപ്രധാന വിധിയാണ് 2017 ജൂലൈ 3–ന് സുപ്രീം കോടതി പുറപ്പെടുവിച്ചത്. കോലഞ്ചേരി, മണ്ണത്തൂർ, വാരിക്കോലി എന്നീ മൂന്നു പള്ളികളുടെ ഭരണാവകാശം ചോദ്യംചെയ്ത് യാക്കോബായ വിഭാഗം നൽകിയതും കീഴ്കോടതികൾ തള്ളിയതുമായ കേസുകളിലെ അ

1. 1995–ലെ സുപ്രീം കോടതി വിധി ഇടവകപ്പള്ളികൾക്ക് ബാധകമാണ്.

2. 1934–ലെ മലങ്കര സഭാ ഭരണഘടനയനുസരിച്ചു മാത്രം ഇടവകപ്പള്ളികൾ ഭരിക്കപ്പെടണം.

3. 2002–ലെ യാക്കോബായ ഭരണഘടന അസാധുവാണ്.

4. 1934ലെ മലങ്കര സഭാ ഭരണഘടന ഒഴികെയുള്ള ഉടമ്പടികളും മറ്റും ഇടവകപ്പള്ളി ഭരണത്തിനു ഉപയോഗിക്കാൻ പാടില്ല.

കേവലം മൂന്നു പള്ളികളെ സംബന്ധിച്ചുള്ള ഒരു വിധിയാണെങ്കിലും മലങ്കര സഭയിലെ യാക്കോബായ വിഭാഗത്തിന്റെ നിലനിൽപ്പിനെത്തന്നെ പാടെ തകർത്തുകളഞ്ഞ ഒന്നാണ് ഈ വിധിന്യായം എന്ന വിലയിരുത്തൽ പൂർണ്ണമായും ശരിയാണ്. ഇത് മനസിലാക്കണമെങ്കിൽ ഈ വ്യവഹാര പരമ്പരയുടെ ചരിത്രം ചുരുക്കത്തിൽ മനസിലാക്കേണ്ടിയിരിക്കുന്നു.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായും പിന്നീട് മാർത്തോമ്മാസഭ എന്നറിയപ്പെട്ട നവീകരണവിഭാഗത്തിൻറെ സ്ഥാപകൻ പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസും തമ്മിൽ 1877–ൽ ആരംഭിച്ചതും, 1889–ൽ തിരുവിതാംകൂർ റോയൽകോടതി വിധിയോടെ അവസാനിച്ചതുമായ സെമിനാരിക്കേസ് എന്നറിയപ്പെടുന്ന വ്യവഹാരത്തിലാണ് 2017 ജൂലൈ 3 വിധിയിൽ എത്തി നിൽക്കുന്ന വ്യവഹാര പരമ്പരയുടെ മൂലം സ്ഥതിചെയ്യുന്നത്. മാർ ദീവന്നാസ്യോസ് അഞ്ചാമന് ഈ കേസിൽ പരിപൂർണ്ണവിജയം ലഭിച്ചെങ്കിലും അദ്ദേഹത്തെ പിന്തുണച്ചിരുന്ന അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് പത്രോസ് ത്രിതീയൻ നേരിട്ടത് വമ്പൻ തിരിച്ചടിയാണ്. അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കര സഭയിൽ ലൗകീകാധികാരം (ഠലാ ുീൃമഹ മൗവേീൃശ്യേ) ഇല്ലന്നും, മലങ്കര അസോസിയേഷന്റെ തിരഞ്ഞെടുപ്പു കൂടാതെ ആർക്കും മെത്രാൻപട്ടം നൽകാൻ പാടില്ലന്നും, മലങ്കര മെത്രാപ്പോലീത്താ സ്വദേശിയായിരിക്കണമെന്നും കോടതി അസന്ദിഗ്ധമായി വ്യക്തമാക്കി.

തൻറെ അധീശത്വ മോഹങ്ങൾക്ക് തിരിച്ചടി നൽകിയ ഈ വിധിയെ മറികടക്കാൻ പത്രോസ് ത്രിതീയൻ, അന്ത്യോഖ്യാ പാത്രിയർക്കീസിന് മലങ്കരയിൽ ലൗകീകാധികാരം ഉണ്ടെന്ന് മലങ്കര മെത്രാപ്പോലീത്തായും അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയും രജിസ്റ്റർ ചെയ്ത ഉടമ്പടി നൽകാൻ തുടർച്ചയായി ആവശ്യപ്പെട്ടു. എന്നാൽ മാനേജിംഗ് കമ്മറ്റിയും, തന്റെ മരണംവരെ മാർ ദീവന്നാസ്യോസ് അഞ്ചാമനും ഈ ആവശ്യത്തിനു വഴങ്ങിയില്ല.

പിന്നീട് കേരളത്തിലെത്തിയ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അബ്ദുള്ളാ ദ്വിതീയൻ, മാർ ദീവന്നാസ്യോസ് അഞ്ചാമന്റെ പിൻഗാമി വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് ആറാമനോട് ഇതേ ആവശ്യം ഉന്നയിക്കുകയും മുൻഗാമിയേപ്പോലെ അദ്ദേഹവും അത് നിരസിക്കുകയും ചെയ്തു. ഇതിനെത്തുടർന്ന് 1911–ൽ അബ്ദുള്ളാ ദ്വിതീയൻ പാത്രിയർക്കീസ്, മാർ ദീവന്നാസ്യോസ് ആറാമനെ മുടക്കി. ഇരുവിഭാഗത്തെയും പിന്തുണയ്ക്കുന്ന കക്ഷികൾ മലങ്കരയിൽ ഉണ്ടായി. പാത്രിയർക്കീസിനെ പിന്തുണയ്ക്കുന്ന വിഭാഗം അന്ന് ബാവാ കക്ഷി എന്നും, മലങ്കര മെത്രാപ്പോലീത്തായോടൊപ്പം നിന്ന വിഭാഗം മെത്രാൻ കക്ഷി എന്നും അന്ന് അറിയപ്പെട്ടു. ഇത് ഒരു വ്യവഹാര പരമ്പരയ്ക്കുതന്നെ തിരികൊളുത്തി. സെമിനാരിക്കേസ്, വട്ടിപ്പണക്കേസ് മുതലായ പേരുകളിൽ. അവയിലെല്ലാം മാർ ദീവന്നാസ്യോസ് ആറാമൻ സമ്പൂർണ്ണ വിജയം നേടി. 1928–ലാണ് ഈ വ്യവഹാര പരമ്പര അവസാനിച്ചത്.

ഇതിനിടയിൽ 1912–ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് അബ്ദേദ് മസീഹ് മലങ്കരയിൽ ഒരു സ്വതന്ത്ര കാതോലിക്കേറ്റ് സ്ഥാപിക്കുകയും 1889–ലെ റോയൽ കോടതി വിധിമൂലം പാത്രിയർക്കീസിൽ നിക്ഷിപ്തമായിരുന്ന മെത്രാന്മാരെ വാഴിക്കുവാനും മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അവകാശം നിരുപാധികം മലങ്കരയിലെ കാതോലിയ്ക്കാക്കു വിട്ടുകൊടുക്കുകയും ചെയ്തിരുന്നു. 1928 – 34 കാലം പ്രശ്നരഹിതമായി കടന്നുപോയി.

1934–ൽ വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് ആറാമൻ പിൻഗാമിയെ വാഴിക്കാതെ അന്തരിച്ചു. അതിനേത്തുടർന്ന് അതേവർഷം ഡിസംബറിൽ കോട്ടയം എം. ഡി. സെമിനാരിയിൽ കൂടിയ മലങ്കര അസോസിയേഷൻ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ മലങ്കര മെത്രാപ്പോലീത്താ ആയി തിരഞ്ഞെടുക്കുകയും മലങ്കര സഭാഭരണഘടന പാസാക്കുകയും ചെയ്തു. 1934–ലെ ഭരണഘടന എന്നറിയപ്പെടുന്നത് അന്നു പാസാക്കിയ ഭരണഘടനയാണ്. അതോടെ പുതിയ വ്യവഹാര പരമ്പര ആരംഭിച്ചു. പാത്രിയർക്കീസ് കക്ഷി, കാതോലിക്കാ കക്ഷി എന്നാണ് അന്ന് ഇരുവിഭാഗവും അറിയപ്പെട്ടിരുന്നത്. പല കോടതികൾ കയറിയിറങ്ങി 1958–ൽ ഇന്ത്യൻ സുപ്രീം കോടതി കാതോലിക്കാ കക്ഷിക്ക് അനുകൂലമായി വിധിച്ചു. 1934– ലെ ഭരണഘടന സാധുവെന്നും, ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കായെ മലങ്കര മെത്രാപ്പോലീത്താ ആയി തിരഞ്ഞെടുത്ത നടപടി ശരിയെന്നും, മലങ്കരയിൽ പാത്രിയർക്കീസിന്റെ അധികാരം മാഞ്ഞുപോകുന്ന ബിന്ദുവിലാണന്നും പരമോന്നത കോടതി വിധിച്ചു. കൂടാതെ പാത്രിയർക്കീസ് കക്ഷി, കാതോലിക്കാ കക്ഷിയ്ക്ക് കോടതിച്ചിലവു നൽകണമെന്നും കോടതി ഉത്തരവായി.സമുദായക്കേസ് എന്നാണ് ഈ വ്യവഹാരം അറിയപ്പെടുന്നത്.

ഇതിനെ തുടർന്ന് പരസ്പര സ്വീകരണത്തിലൂടെ സഭയിൽ സമാധനമായി.

പാത്രിയർക്കീസ് കക്ഷി നിരുപാധികം സമാധനത്തിനു തയാറായപ്പോൾ കാതോലിക്കാ കക്ഷി 1934-ലെ ഭരണഘടനയ്ക്കു വിധേയമായാണ് എതിർകക്ഷികളെ സ്വീകരിച്ചത്. എങ്കിലും മുൻ പാത്രിയർക്കീസ് കക്ഷിയിലെ മെത്രാന്മാർക്ക് ഭദ്രാസനങ്ങൾ നൽകിയും വൈദീകർക്കും അത്മായർക്കും സഭയിലെ ഉന്നതസ്ഥാനങ്ങൾ നൽകിയും ഏതാണ്ട് പ്രശ്നരഹിതമായിത്തന്നെ ഒരു വ്യാഴവട്ടം കടന്നുപോയി.ഇരുകൂട്ടരും ചേർന്നാണ് 1970-ൽ കാതോലിക്കായുടേയും മലങ്കര മെത്രാപ്പോലീത്തായുടേയും പിൻഗാമിയെ 1970-ൽ തിരഞ്ഞെടുത്തത്.

1970-നു ശേഷം പ്രശ്നങ്ങൾ വഷളാകാൻ തുടങ്ങി. പാത്രിയർക്കീസ് മലങ്കരയിലെ ദൈനംദിന കാര്യങ്ങളിൽ കൈകടത്താൻ ശ്രമിച്ചതും മാർത്തോമ്മാ ശ്ലീഹായ്ക്കു പട്ടമില്ലാ എന്നു കല്പന ഇറക്കിയതും പ്രശ്നം രൂക്ഷമാക്കി. അതിനെല്ലാം മകുടം ചാർത്തിക്കൊണ്ട് 1974-ൽ അന്ത്യോഖ്യാ പാത്രിയർക്കീസ് ഇഗ്നാത്തിയോസ് യാക്കോബ് ത്രിതീയൻ ഏകപക്ഷീയമായി ഇപ്പോഴത്തെ തോമസ് പ്രഥമനടക്കം മൂന്നു മെത്രാന്മാരെ വാഴിച്ചതോടെ സംഘർഷം രൂക്ഷമായി. തുടർന്ന് ഒരു സമാന്തര കാതോലിക്കായേയും അനേകം മെത്രാന്മാരേയും അദ്ദേഹവും അദ്ദേഹത്തിന്റെ പിൻഗാമി ഇഗ്നാത്തിയോസ് സഖാ പ്രഥമനും വാഴിച്ചതോടെ രണ്ടാം സമുദായക്കേസിനു തുടക്കമായി. മുൻപെങ്ങും ഇല്ലാത്തവിധം ഇത്തവണ എറണാകുളം ജില്ലയിൽ തെരുവുയുദ്ധങ്ങളും പള്ളി പിടിച്ചടക്കലുകളും അരങ്ങേറി. അനേകം പള്ളികൾ പൂട്ടി.

രണ്ടാം സമുദായക്കേസിൽ 1995-ൽ 1934-ലെ മലങ്കരസഭാഭരണഘടന വീണ്ടും ശരിവെച്ച് വീണ്ടും സുപ്രീംകോടതി വിധി പ്രഖ്യാപിച്ചു. ഈ വിധി നടപ്പാക്കുന്നതിനെപ്പറ്റിയുള്ള തുടർഹർജികളുടെ ഫലമായി സുപ്രീകോടതി നിരീക്ഷകന്റെ സാന്നിദ്ധ്യത്തിൽ ഇരുവിഭാഗവും സംയുകതമായി 2002 മാർച്ചിൽ പരുമലയിൽ അസോസിയേഷൻ നടത്താൻ ഉത്തരവായി. എന്നാൽ പാത്രിയർക്കീസ് വിഭാഗം പരുമല അസോസിയേഷൻ ബഹിഷ്ക്കരിച്ചു. സമാന്തരമായി 2002-ൽ പുത്തൻകുരിശിൽ ഒരു യോഗം വിളിച്ചുകൂട്ടി യാക്കോബായ സുറിയാനി ക്രിസ്ത്യാനി സഭ രൂപീകരിക്കുകയും സൊസൈറ്റീസ് ആക്ട് പ്രകാരം അതിനൊരു ഭരണഘടന ഉണ്ടാക്കുകയും ചെയ്തു.

ഇതിനിടെ പലതലത്തിൽ സമാധാന ശ്രമങ്ങൾ നടന്നെങ്കിലും എല്ലാം അവസാന നിമിഷം പരാജയപ്പെടുകയായിരുന്നു കുറച്ചു പള്ളികളെങ്കിലും വീണ്ടും കലാപഭൂമിയായി. ഓർത്തഡോക്സ് സഭയുടെ വിധിനടത്തു ശ്രമങ്ങളെ യാക്കോബായ വിഭാഗം തടഞ്ഞതാണ് സംഘർഷങ്ങൾക്ക് ഹേതുവായത്. 1995-ലെ സുപ്രീംകോടതി വിധി ഇടവകപ്പള്ളികൾക്ക് ബാധകമല്ല എന്നതായിരുന്നു അവരുടെ വാദം. രണ്ടു സഭകളായി പിരിയണം എന്നു യാക്കോബായ വിഭാഗം ആവശ്യപ്പെട്ടെങ്കിലും ഓർത്തഡോക്സ് സഭ അതിനു വിസമ്മതിച്ചു. ഈ സംഭവങ്ങളുമായി ബന്ധപ്പെട്ടതും മൂന്നാം സമുദായക്കേസ് എന്നു ചിലർ വിളിക്കുന്നതുമായ വ്യവഹാരത്തിനാണ് 2017 ജൂലൈ 3-ന് വിരാമമായത്.

ഈ വിധിയുടെ പ്രത്യാഘാതം വിശാലവും ദൂരവ്യാപകവുമാണ്. കേവലം അഞ്ചുപള്ളികളെ മാത്രമല്ല ഇത് ബാധിക്കുന്നത്. 1958-ൽ അവസാനിച്ച സമുദായക്കേസ് മുതൽ മലങ്കരയിലെ മൊത്തം പള്ളികളെ ചേർത്ത്. 1064 പള്ളികൾ എന്നാണ് വ്യവഹരിക്കുന്നത്. ഇന്നവയുടെ എണ്ണം രണ്ടായിരത്തിലധികമാണ്. അവയിൽ 2002 മാർച്ച് 20-നു നിലവിലുണ്ടായിരുന്ന എല്ലാ ഇടവകപ്പള്ളികൾക്കും ഈ വിധി ബാധകമാണ്. അവയിൽ അഞ്ഞൂറോളം പള്ളികൾ തർക്കത്തിലാണ്. നൂറിലധികം പള്ളികൾക്ക് കേസ് നിലവിലുണ്ട്. അവയെല്ലാം 1934 ഭരണഘടനയുടെ പരിധിയിലായി. നിലവിലുള്ള കേസുകളും വിധിനടത്തും ഈ അടിസ്ഥാനത്തിൽ മാത്രമേ സാദ്ധ്യമാവു.

2017 വിധി ബാധകമാകുന്നത് രണ്ടു തലങ്ങളിലാണ്. ഒന്നാമതായി ഇടവക തലത്തിലും ഇടവകാംഗങ്ങളുടെ ഇടയിലും. സത്യത്തിൽ അവരെ ഈ വിധി ബാധിക്കുന്നില്ല എന്നതാണ് യാഥാർത്ഥ്യം. അവരുടെ ആത്മീയ ആവശ്യങ്ങൾക്ക് മുടക്കമുണ്ടാകില്ല. ഇടവകകളുടെ സാമ്പത്തിക ഉൾഭരണ സ്വാതന്ത്ര്യവും 1934 ഭരണഘടനപ്രകാരം സുരക്ഷിതമാണ്. യാക്കോബായ വിഭാഗത്തിൻറെ നിയന്ത്രണത്തിലുള്ള ചില പള്ളികളുടെ സ്വതന്ത്ര ഭരണഘടനയിൽ വോട്ടവകാശം ഉള്ളവരും ഇല്ലാത്തവരുമായി അംഗങ്ങളെ പല വിഭാഗങ്ങളായി തിരിച്ചിട്ടുണ്ട്. 1934 ഭരണഘടനയിൽ അത്തരം വിവേചനം ഒന്നും ഇല്ല. 21 വയസു തികഞ്ഞ, സഭാ നിയമങ്ങൾ അനുസരിക്കുന്ന എല്ലാ ഇടവകാംഗങ്ങൾക്കും വോട്ടവകാശമുണ്ട്.

പലരും പ്രചരിപ്പിക്കുന്നതുപോലെ 1934 ഭരണഘടന മലങ്കര മെത്രാപ്പോലീത്തായ്ക്കോ ഇടവക മെത്രാന്മാർക്കോ ഇടവകപ്പള്ളികളുടെ സ്വത്തിലോ പണത്തിലോ കൈകാര്യകർതൃത്വം ഒന്നും നൽകുന്നില്ല. ഭരണഘടന അനുശാസിക്കുന്ന മുൻഗണനാ ക്രമത്തിൽ (നിത്യനിദാനം, വൈദികരുടേയും പരികർമ്മികളുടേയും വേതനം, അറ്റകുറ്റപ്പണി, സണ്ടേസ്കൂൾ... എന്നിങ്ങനെയാണ് ആ മുൻഗണനാക്രമം) പള്ളിപ്പണം ചിലവഴിക്കുന്നുണ്ടോ, പള്ളിപ്പൊതുയോഗം അംഗീകരിച്ച ബഡ്ജറ്റ് പ്രകാരമാണോ പണ ചിലവഴിക്കുന്നത്, കണക്കുകൾ കൃത്യമായി എഴുതുകയും പൊതുയോഗത്തിൽ പാസാക്കുകയും ചെയ്യുന്നുണ്ടോ എന്നീ കാര്യങ്ങളിൽ മേൽനോട്ടം വഹിക്കുക മാത്രമാണ് മെത്രാന്റെ ചുമതലയിൽ വരുന്നത്. അവയാകട്ടെ, ഭരണഘടനാപൂർവകാലത്തും മെത്രാന്റെ അധികാരപരിധിയിൽ ഉൾപ്പെട്ടിരുന്നതുമാണ്. ഈ വസ്തുത വിശദീകരിക്കാൻ ഓർത്തഡോക്സ് സഭ ഇതഃപര്യന്തം തയാറായില്ല എന്നത് തെറ്റിദ്ധാരണ വളർത്താൻ കാരണമായിട്ടുണ്ട്.

പക്ഷേ ഈ വിധി ബാധിക്കുന്ന ചില ഇടവകകളുണ്ട്. സ്വന്തം ഭരണഘടനയുടേയോ ഉടമ്പടിയുടേയോ അടിസ്ഥാനത്തിലോ, 2002 ഭരണഘടനയുടെ അടിസ്ഥാനത്തിലോ ഭരിക്കപ്പെടുന്ന പള്ളികൾ പ്രതിസന്ധിയിലാകും. അവയൊക്കയും സുപ്രീംകോടതി അസാധുവാക്കിയതിനാൽ അവയുടെയെല്ലാം ഭരണം ഇനി 1934 ഭരണഘടനപ്രകാരം ആക്കേണ്ടിവരും. ഇടവകപ്പള്ളികളുടെ സ്വത്ത് ഇതര ട്രസ്റ്റുകളാക്കി മാറ്റാൻ സാദ്ധ്യമല്ലന്നു മാത്രമല്ല, ഇതുവരെ മാറ്റിയ അത്തരം നടപടികളും അസാധുവാകും. നിലവിലുള്ള ആദയനികുതി - ധനകാര്യ നിയമങ്ങൾ പ്രകാരം അത്തരം പള്ളികൾക്കു ലഭിച്ചിരിക്കുന്ന പാൻനമ്പർ അസാധുവാകും. അതോടെ അവയുടെ ബാങ്ക് അക്കൗണ്ടുകളും മരവിക്കും. അത്തരം പള്ളികളുടെ ഭരണവും നിത്യനിദാനവും വരെ പ്രതിസന്ധിയിലാകും. നിലവിൽ കേസുകൾ ഇല്ല എന്ന് ആശ്വസിച്ചിരിക്കുന്ന യാക്കോബായ വിഭാഗത്തിന്റെ നിയന്ത്രണത്തിലുള്ള ഇടവകപള്ളികൾ ഉടൻ നേരിടാൻ പോകുന്ന ഗുരുതരപ്രശ്നം ഇതാണ്.

ഈ പ്രതിസന്ധിയ്ക്കുള്ള ഏക പരിഹാരം

1934-ലെ മലങ്കരസഭാ ഭരണഘടന അംഗീകരിച്ച് അതനുസരിച്ചുള്ള ഭരണസംവിധാനം ഏർപ്പെടുത്തുക എന്നതാണ്. അവിടെയാണ് 2017 വിധിയുടെ ആഘാതത്തിന്റെ രണ്ടാമത്തെ തലം ആരംഭിക്കുന്നത്. ആദ്യമായി 1934 ഭരണഘടനപ്രകാരമുള്ള വികാരി നിയമിക്കപ്പെടണം. അദ്ദേഹം അതേ ഭരണഘടനപ്രകാരമുള്ള നിയമാനുസൃത പൊതുയോഗം വിളിച്ചുകൂട്ടണം. ആ പൊതുയോഗം കൈക്കാരനേയും ഭരണസമതിയേയും തിരഞ്ഞെടുക്കണം. അവർ അംഗീകരിക്കപ്പെടുമ്പോൾ മാത്രമേ ഇടവകകളുടെ ഈ സാമ്പത്തിക-ഭരണ പ്രതിസന്ധി അവസാനിക്കൂ.

വികാരിയെ നിയമിക്കേണ്ടതും ഇടവക ഭരണസമതിയെ അംഗീകരിക്കേണ്ടതും ഇടവക മെത്രാപ്പോലീത്തായാണ്. ഇടവക മെത്രാപ്പോലീത്താമാരാകട്ടെ മലങ്കര സഭാഭരണഘടനപ്രകാരം തിരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ട് നിയമിക്കപ്പെട്ടവരായിക്കണം. ചുരുക്കത്തിൽ, യാക്കോബായ വിഭാഗത്തിലെ വൈദികരും മെത്രാന്മാരും ഈ വിധിയോടെ സഭാ സംവിധാനത്തിൽനിന്നും പൂർണ്ണമായി പുറത്തായി. ഒരു പള്ളിക്കു വികാരിയെ നിയമിക്കുകയോ, സ്ഥലം മാറ്റുകയോ, മറ്റേതെങ്കിലും വിധത്തിൽ ഇടവകഭരണത്തിൽ ഇടപെടുകയോ ചെയ്താൽ ഈ വിധിപ്രകാരം യാക്കോബായ വിഭാഗത്തിലെ മെത്രാന്മാർ കോടതിയലക്ഷ്യ നടപടികൾ നേരിടേണ്ടിവരും എന്നതാണ് സ്ഥിതി. അതിനോടൊപ്പം വികാരിയുടെ അനുമതി കൂടാതെ ഒരു മെത്രാനും വൈദീകനും ഏതെങ്കിലും പള്ളിയിൽ പ്രവേശിക്കാനോ കർമ്മം നടത്താനോ സാദ്ധ്യമല്ല എന്ന വസ്തുതയും ഇവരുടെ നില പരുങ്ങലിലാക്കുന്നു.

വൈദികർക്കും മെത്രാന്മാർക്കും രക്ഷപെടാൻ മാർഗ്ഗമുണ്ട്. അവർ മലങ്കര സഭാഭരണഘടന അംഗീകരിയ്ക്കുകയും, അത് ഓർത്തഡോക്സ് സഭ സ്വീകരിച്ച് മേൽനടപടികൾ സ്വീകരിയ്ക്കുകയും ചെയ്താൽ മെത്രാന്മാരും വൈദികരും രക്ഷപെടും. യാക്കോബായ വിഭാഗത്തിനു ഭൂരിപക്ഷമുള്ള പള്ളികളിൽ മലങ്കര സഭാഭരണഘടന അനുസരിച്ചു തിരഞ്ഞെടുപ്പു നടന്നാലും ഭരണസമതിയും പക്ഷേ യാക്കോബായ വിഭാഗത്തിലെ അവൈദിക നേതൃത്വ നിരയുടെ സ്ഥിതിയാണ് പരമ ദയനീയം. 1995-ലെ സുപ്രീംകോടതി വിധിപ്രകാരം തിരഞ്ഞെടുക്കപ്പെടുന്ന എല്ലാ സഭാ സമതികളുടേയും കാലാവധി അഞ്ചു വർഷമാണ്. 2017 മാർച്ച് 1-നാണ് പുതിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ രൂപീകരിച്ചതും മാനേജിഗ് കമ്മറ്റിയേയും കൂട്ടു ട്രസ്റ്റിമാരെയും തിരഞ്ഞെടുത്തതും. മിക്ക ഭദ്രാസന കൗൺസിലുകളുടേയും തിരഞ്ഞെടുപ്പും പൂർത്തിയായി. ചുരുക്കത്തിൽ ഏകീകൃത സഭയിൽ അവർക്ക് എന്തെങ്കിലും സ്ഥാനം ലഭിയ്ക്കണമെങ്കിൽ 2022 മാർച്ച് വരെ കാത്തിരിക്കണം!

യാക്കോബായ വിഭാഗത്തിനു ഇനി അതേപേരിൽ ഒരു സഭയായി നിലനിൽക്കണമെങ്കിൽ പുതിയ പള്ളികൾ സ്ഥാപിച്ചേ പറ്റൂ. 2002 മാർച്ച് 20-നു നിലവിലുണ്ടായിരുന്ന ഒരു ഇടവകപ്പള്ളിയിലും അവകാശവാദം നടത്താനോ, അവിടെനിന്നും പിരിഞ്ഞുപോകുന്നതിന് വീതം ആവശ്യപ്പെടാനോ ഈ വിധി മൂലം ഇനി സാദ്ധ്യമല്ല. സ്ഥാവര-ജംഗമ സ്വത്തുക്കളുടെ വീതമോ, സെമിത്തേരി അവകാശം പോലുമോ വിട്ടുകൊടുക്കാൻ ഓർത്തഡോക്സ് സഭയ്ക്കും സാദ്ധ്യമല്ല. തവണ വെച്ച് ഇരുകൂട്ടരും ശുശ്രൂഷകൾ നടത്തുന്ന സംവിധാനവും കോടതി വിലക്കിയിട്ടുണ്ട്.

1889-ൽ തിരുവിതാംകൂർ റോയൽ കോടതി വിധിയേത്തുടർന്ന് നവീകരണ വിഭാഗം സ്ഥാപകൻ പാലക്കുന്നത്ത് തോമസ് മാർ അത്തനാസ്യോസും കൂട്ടരും നേരിട്ടതിനേക്കാൾ വലിയ പ്രതിസന്ധിയാണ് യാക്കോബായ വിഭാഗം ഇന്നു നേരിടുന്നത്. നവീകരണ വിഭാഗത്തിനു നിലനില്പിനായി സ്വന്തം അണികൾക്കിടയിൽ ചൂണ്ടിക്കാണിക്കാൻ വിശ്വസത്തിലുള്ള വൈജാത്യമെങ്കിലും ഉണ്ടായിരുന്നു. എങ്കിലും അവർക്ക് പുതിയ പള്ളികൾ വെച്ചു മാറേണ്ടിവന്നു. ഇന്ന് യാക്കോബായ വിഭാഗം നേതൃത്വത്തിന് അപ്രകാരം ഒരു വിശ്വാസവ്യത്യാസം ഓർത്തഡോക്സ് സഭയിൽ ചൂണ്ടിക്കാട്ടാനില്ല. ഉള്ളത് അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മലങ്കരയിലെ അധികാരം മാത്രം. അതാകട്ടെ മാഞ്ഞുപോകുന്ന ബിന്ദുവിലാണന്നു കോടതി ആവർത്തിക്കുകയും ചെയ്തിട്ടുണ്ട്. ഈ വിധിക്കാസ്പദമായ ഹർജികൾ കീഴ്ക്കോടതി മുതൽ എല്ലായിടത്തും നൽകി ഇത്തരമൊരു വിധി എറ്റുവാങ്ങിയത് യാക്കോബായ വിഭാഗം നേതൃത്വമാണെന്ന വസ്തുത അനുയായികൾക്കു വിശദീകരിക്കാനുള്ള ബാദ്ധ്യതയും അവരിൽത്തന്നെ നിക്ഷ്പ്തമാണെന്നതും അവരുടെ പ്രതിസന്ധിക്ക് ആക്കം കൂട്ടുന്നു.

## ഭരണകൂടം അനങ്ങാപ്പാറ നയം സ്വീകരിക്കുന്നു; ഓർത്തഡോക്സ് സഭ

കോട്ടയം: സഭ തുടർച്ചയായി ആക്രമണങ്ങൾ നേരിടുന്ന സാഹചര്യത്തിലും ഭരണത്തിലിരിക്കുന്നവർ അനങ്ങാപ്പാറ നയം സ്വീകരിക്കുകയാണെന്ന് ഓർത്തഡോക്സ് സഭ. ആക്രമണങ്ങളിലൂടെ ഓർത്തഡോക്സ് സഭയെ കീഴ്പ്പെടുത്താമെന്നാണ് മറുവിഭാഗത്തിന്റെ വിചാരമെങ്കിൽ അത് വിലപ്പോകില്ലെന്നും കോട്ടയം, മദ്രാസ് ഭദ്രാസനാധിപൻ യൂഹാനോൻ മാർ ദിയസ്കോറോസ് പറഞ്ഞു. കോട്ടയം ദേവലോകം അരമനയ്ക്കു സമീപമുള്ള കുരിശടി, അമയന്നൂർ പള്ളിയുടെ കീഴിലുള്ള ചാപ്പൽ എന്നിവയ്ക്കു നേരെ ആക്രമണം ഉണ്ടായതിന്റെ പശ്ചാത്തലത്തിലാണ് പ്രതികരണം.

മലങ്കര ഓർത്തഡോക്സ് സഭയുടെ ആസ്ഥാനമായ കോട്ടയം ദേവലോകം അരമനയോട് ചേർന്നുള്ള കുരിശടി, അമയന്നൂർ കാരാട്ടുകുന്നേൽ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയുടെ കീഴിൽലുള്ള തൂത്തുട്ടി മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചാപ്പൽ എന്നിവയ്ക്കു നേരെ ആക്രമണം ഉണ്ടായി. ആക്രമണത്തിൽ കുരിശടിയിലെ ഗ്ലാസുകൾ തകരുകയും ചാപ്പലിന്റെ വാതിൽ, ഗ്ലാസുകൾ, പരുമല തിരുമേനിയുടെ ഫോട്ടോ എന്നിവയ്ക്ക് കേടുപാടുകൾ സംഭവിക്കുകയും ചെയ്തു. യാക്കോബായ വിഭാഗമാണ് ഇതിനു പിന്നിലെന്ന് ഓർത്തഡോക്സ് സഭ ആരോപിച്ചു.

ആക്രമണങ്ങളിലൂടെ ഓർത്തഡോക്സ് സഭയെ കീഴ്പ്പെടുത്താമെന്ന് വിചാരിക്കേണ്ടെന്നും ചിലപ്പോഴൊക്കെ ഭരണകൂടം അക്രമികൾക്ക് കൂട്ടു നിൽക്കുകയാണെന്നും ദീയസ്കോറോസ പറഞ്ഞു. കോടതി വിധിയെ അട്ടിമറിക്കാമെന്ന് ആരെങ്കിലും ആഗ്രഹിക്കുന്നെങ്കിൽ അത് ദിവാസ്വപ്നം മാത്രമെന്നും ഇതിനെതിരെ മേഖലാ പ്രതിഷേധ യോഗം സംഘടിപ്പിക്കുമെന്നും ഓർത്തഡോക്സ് സഭ പറഞ്ഞു.

ലേഖനം

# ശാസ്ത്രം - ദൈവ വിശ്വാസം (Part - 3)

## ബിജി ചെറി

### ജീവന്റെ ഉത്ഭവം - ഒരു പഠനം (ഭാഗം 1)

അടിസ്ഥാന കണങ്ങളും തന്മാത്രകളും മൂലം ജീവൻ സ്വയമേവ ഉത്ഭവിക്കുമോ?

ഇങ്ങനെ ഒരു വിഷയം എടുക്കാൻ പ്രധാനമായും പ്രേരണയായത് ഈ കൊല്ലത്തെ, ശാസ്ത്ര അവബോധവും യുക്തിചിന്തയും വളർത്താൻ സഹായകമായ എഴുത്തിനുള്ള ജോസഫ് മുണ്ടശേരി യുവ വൈജ്ഞാനിക പുരസ്കാരം നേടിയ 'പരിണാമം തന്മാത്രകളിൽ നിന്നും ജീവികളിലേക്ക്' എന്ന പുസ്തകം പോലെ അനേകം പുസ്തകങ്ങൾ 'ശാസ്ത്ര അവബോധവും യുക്തി ചിന്തയും വളർത്താൻ' എന്ന ലേബലിൽ ഇറങ്ങുന്നതിനാലാണ് (മാത്രമല്ല ഒക്ടോബർ 29-ന് മുഖ്യമന്ത്രി തന്നെ തിരുവനന്തപുരം അയ്യങ്കാളി ഹാളിൽ വെച്ച് ഈ ഗ്രന്ഥം രചിച്ച ഗ്രന്ഥകർത്താവിന് പുരസ്കാരം വിതരണം ചെയ്യുകയും ചെയ്യുന്ന പശ്ചാത്തലത്തിൽ).

ഇവർ ഈ പുസ്തകങ്ങളിലൂടെ തെളിയിക്കാൻ ശ്രമിക്കുന്നത് 3 മുതൽ 4 ബില്ല്യൺ വർഷങ്ങൾക്ക് മുമ്പ് ഭൂമിയിലെ ആദ്യകാല രാസപ്രവർത്തനങ്ങളിലൂടെയാണ് ജീവൻ ഉത്ഭവിച്ചത് എന്നാണ്.

മിക്ക പരിണാമസിദ്ധാന്തക്കാരും വിശ്വസിക്കുന്നത് ജീവന്റെ ഉത്ഭവത്തിൽ നിരവധി ഘട്ടങ്ങളുണ്ടായിരുന്നുവെങ്കിലും ആദ്യ ഘട്ടത്തിൽ ഒരു പ്രൈമോർഡിയൽ സൂപ്പ് (primordial soup) എങ്ങിനെയോ ഉൽപാദിപ്പിക്കപ്പെട്ടു - ലളിതമായ ജൈവ തന്മാത്രകൾ ജലത്തെ അടിസ്ഥാനമാക്കി ഉടലെടുത്തു - അതിൽ നിന്നാണ് ജീവൻ ഉടലെടുത്തത് എന്നാണ്. ഈ "സൂപ്പിന്റെ" അസ്തിത്വം പതിറ്റാണ്ടുകളായി ചോദ്യം ചെയ്യപ്പെടാത്ത വസ്തുതയായി വിദ്യാഭ്യാസ മേഖലയിൽ പഠിപ്പിക്കപെടുന്നു, എങ്കിലും മിക്ക ജീവ - ഉത്ഭവ സിദ്ധാന്തങ്ങളുടെയും ഈ ആദ്യപടി തന്നെ നിരവധി ശാസ്ത്രീയ ബുദ്ധിമുട്ടുകൾ അഭിമുഖീകരിക്കുന്നു.

### മില്ലർ-യുറി പരീക്ഷണം (Miller-Urey experiment)

1953ൽ ചിക്കാഗോ സർവകലാശാലയിലെ ബിരുദ വിദ്യാർത്ഥിയായ സ്റ്റാൻലി മില്ലർ പ്രൊഫസറായിരുന്ന ഹാറോൾഡ് യൂറിയുടെ ആശയങ്ങളാൽ പ്രേരിതനായി ഭൂമിയുടെ ആരംഭ അന്തരീക്ഷം കൃത്രിമമായി സൃഷ്ടിച്ച് ജീവന്റെ നിർമാണഘടകങ്ങൾ ലഭ്യമാകും എന്ന് പ്രതീക്ഷിച്ച് പരീക്ഷണങ്ങൾ നടത്തി. ഭൂമിയുടെ ആദ്യകാല അന്തരീക്ഷത്തിൽ ഉണ്ടായിരുന്നതിന് സമാനമായ ഒരവസ്ഥ പരീക്ഷണശാലയിൽ കൃത്രിമമായി സൃഷ്ടിക്കുക എന്നതായിരുന്നു മില്ലറുടെ ഉദ്ദേശം. അതിനായി അദ്ദേഹം പരീക്ഷണത്തിൽ ഉപയോഗിച്ച് പ്രധാനപ്പെട്ട മൂന്നു വാതകങ്ങൾ ഹൈഡ്രജൻ, അമോണിയ, മീതൈൻ എന്നിവയായിരുന്നു. ആദ്യകാല അന്തരീക്ഷത്തിൽ മീതൈൻ, അമോണിയ, ഹൈഡ്രജൻ, നീരാവി എന്നീ വാതകങ്ങൾ നിറഞ്ഞുനിന്നിരുന്നു എന്നായിരുന്നല്ലോ ശാസ്ത്രത്തിൻറെ ഒരുകാലത്തെ അനുമാനം. ഒപ്പം അന്തരീക്ഷത്തിൽ ഉണ്ടായിരുന്നിരിക്കാൻ ഇടയുള്ള ഇടിമിന്നലിനെ അനുകരിക്കുന്നതായി ഇലക്ട്രിക് സ്പാർക്കുകളും ഉപയോഗിച്ചു. പരീക്ഷണങ്ങൾ നടത്തി രാസ ഉൽപന്നങ്ങളെ ഒരു നിശ്ചിത സമയത്തേക്ക് ഇരിക്കാൻ അനുവദിച്ചതിന് ശേഷം, അമിനോ ആസിഡുകൾ - പ്രോട്ടീനുകളുടെ നിർമാണ ബ്ലോക്കുകൾ - ഉൽപാദിപ്പിക്കപ്പെട്ടുവെന്ന് മില്ലർ കണ്ടെത്തി. മില്ലറുടെ പരീക്ഷണങ്ങളിൽ ഉപയോഗിച്ചുകൊണ്ടിരുന്നതിൽ നിന്നും കുറച്ചുകൂടി വ്യത്യസ്തമായ വാതകങ്ങൾ ഉപയോഗിച്ചുകൊണ്ട് സമാനമായ പരീക്ഷണങ്ങൾ ശാസ്ത്രജ്ഞൻമാർ വീണ്ടും നടത്തി. ചില പരീക്ഷണങ്ങളിൽ ഇലക്ട്രിക് സ്പാർക്കുകൾക്ക് പകരം അൾട്രാവൈലറ്റ് വികിരണങ്ങൾ ആണ് ഊർജ്ജസ്രോതസ്സുകൾക്ക് പകരമായി ഉപയോഗിച്ചത് ഈ പരീക്ഷണങ്ങളിലെല്ലാമായ് കുറച്ചധികം അമിനോ ആസിഡുകൾ, കുറച്ചധികം നൈട്രോജിനസ് ബേസുകൾ തുടങ്ങിയവ രൂപം കൊള്ളുന്നതായി കണ്ടെത്തി ജീവൻറെ നിർമ്മിതിക്ക് ആവശ്യമായ അടിസ്ഥാന തന്മാത്രകൾ ഭൂമിയുടെ ആദ്യകാല അന്തരീക്ഷത്തിൽ രൂപപ്പെട്ടിരുന്നു എന്നും ഭൂമിയുടെ ആദ്യകാല ജലാശയങ്ങളിൽ അവ അടിഞ്ഞുകൂടി എന്നും അവയുടെ അളവ് ക്രമേണ കൂടിക്കൂടി വന്നു എന്നതിനുള്ള തെളിവായി മേൽപ്പറഞ്ഞ പരീക്ഷണങ്ങൾ കണക്കാക്കപ്പെട്ടു.

പതിറ്റാണ്ടുകളായി, ഈ പരീക്ഷണ ഫലം ജീവന്റെ "നിർമാണ ബ്ലോക്കുകൾ" പ്രകൃതിദത്തമായ രീതിയിൽ സ്വയമേവ ആരംഭ കാലത്തെ ഭൂമിയുടെ സാഹചര്യങ്ങളിൽ ഉരുത്തിരിഞ്ഞതാകാമെന്നതിന്റെ തെളിവായി പ്രശംസിക്കപ്പെട്ടു. ജീവികളുടെ ശരീര നിർമ്മിതിയിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു ഘടകമാണ് പ്രോട്ടീനുകൾ എന്ന പേരിൽ അറിയപ്പെടുന്ന ജൈവരാസ വസ്തുക്കൾ നമ്മുടെ ശരീരത്തിൽ ആയിരക്കണക്കിന് വ്യത്യസ്തതരം പ്രോട്ടീൻ തന്മാത്രകളുണ്ട്. താരതമ്യേന വലിപ്പമേറിയവയാണ് പ്രോട്ടീൻ തന്മാത്രകൾ ഒരോ പ്രോട്ടീൻ തന്മാത്രകളും രൂപപ്പെട്ടിരിക്കുന്നത് അമിനോ ആസിഡുകൾ എന്ന പേരിൽ അറിയപ്പെടുന്ന മറ്റൊരു തരം രാസവസ്തുക്കളുടെ തന്മാത്രകൾ ഒരു ചങ്ങലയിൽ എന്നവണ്ണം കൂട്ടിയോജിപ്പിച്ചാണ് .

ജീവികളുടെ ശരീരനിർമ്മിതിയിലെ അടിസ്ഥാന യൂണിറ്റുകളായ അമിനോ ആസിഡുകൾ ഭൂമിയിലെ ആദ്യകാല സാഹചര്യങ്ങളിൽ നിന്നും തനിയെ രൂപം കൊണ്ടു വന്നു എന്നതിന് തെളിവായി ഉയർത്തിക്കാണിക്കുന്ന ഒരു പരീക്ഷണവും കൂടിയാണ് മില്ലറുടെ പരീക്ഷണം. ഇത് പ്രാഥമിക സൂപ്പ് അനുമാനത്തെ ശരിവയ്ക്കുന്നു എന്നുള്ള തരത്തിൽ അറിയപ്പെട്ടു. എന്നാൽ ഭൂമിയുടെ ആദ്യകാല അന്തരീക്ഷം വാസ്തവത്തിൽ മില്ലറും യുറിയും ഭൂമിയുടെ ആദ്യകാല അന്തരീക്ഷം എന്ന നിലയിൽ ചിന്തിച്ചതിൽ നിന്ന് അടിസ്ഥാനപരമായി വ്യത്യസ്തമായിരുന്നു ഭൂമിയുടെ ആദ്യകാല അന്തരീക്ഷം.

മില്ലർ-യുറി പരീക്ഷണങ്ങളിൽ ഉപയോഗിച്ച അന്തരീക്ഷം പ്രധാനമായും മീഥെയ്ൻ, അമോണിയ, ഉയർന്ന അളവിലുള്ള ഹൈഡ്രജൻ തുടങ്ങിയ വാതകങ്ങളാണ്. എന്നാൽ ആദ്യകാല ഭൂമിയുടെ അന്തരീക്ഷത്തിൽ ഈ ഘടകങ്ങളുടെ അളവ് അടങ്ങിയിരുന്നില്ലെന്ന് ഇന്ന് ജിയോകെമിസ്റ്റുകൾ വിശ്വസിക്കുന്നു. മൈക്രോബയോളജി & മോളിക്യുലർ ബയോളജി റിവ്യൂ ജേണലിൽ ഇത് വിശദീകരിക്കുന്നു: "This optimistic picture began to change in the late 1970s, when it became increasingly clear that the early atmosphere was probably volcanic in origin and composition, composed largely of carbon dioxide and nitrogen rather than the mixture of reducing gases assumed by the Miller-Urey model. Carbon dioxide does not support the rich array of synthetic pathways leading to possible monomers..."

അതുപോലെ, സയൻസ് ജേണലിലെ ഒരു ലേഖനം ഇങ്ങനെ പ്രസ്താവിച്ചു: 'Miller and Urey relied on a 'reducing' atmosphere, a condition in which molecules are fat with hydrogen atoms. As Miller showed later, he could not make organics in an 'oxidizing' atmosphere."

ആദ്യകാല അന്തരീക്ഷം മില്ലർ-യുറേയുടെ ചിന്തകൾ പോലെയായിരുന്നില്ല. എന്ന് ഈ ലേഖനം തുറന്നടിച്ചു. ഒരു കാലത്ത് പ്രൈമോർഡിയൽ സൂപ്പ് ഉണ്ടായിരുന്നു എന്നതിന്, ഭൂമിശാസ്ത്രപരമായ പഠനങ്ങളിൽ തെളിവുകൾ കണ്ടെത്തപ്പട്ടിട്ടില്ല.

മില്ലറുടെ പരീക്ഷണത്തിൽ ജീവൻറെ അടിസ്ഥാന തന്മാത്രകൾ രൂപം കൊള്ളുന്നത് reduced chemical reaction³sd ഫലമായിട്ടാണ് എന്നാൽ തെർമോഡൈനാമിക്സ് നിയമങ്ങളനുസരിച്ച് ഓക്സിജൻറെ സാന്നിധ്യത്തിൽ reduced chemical reaction അരങ്ങേറുക ഇല്ല അതിനാൽ ഭൂമിയുടെ ആദ്യകാല അന്തരീക്ഷത്തിൽ ഓക്സിജൻ ഇല്ലായിരുന്നു എന്ന് മില്ലർ അങ്ങ് അനുമാനിച്ചു എന്നാലിത് ശാസ്ത്രീയമായ തെളിവുകളുടെ അടിസ്ഥാനത്തിൽ ആയിരുന്നില്ല. മില്ലറുടെ പരീക്ഷത്തിൽ രൂപപ്പെട്ട അമിനോ ആസിഡുകൾ പോലെയുള്ള ജീവൻറെ അടിസ്ഥാന തൻമാത്രകളും ഇപ്രകാരം ഓക്സിജന്റെ സാധിധ്യ

ത്തിൽ നശിച്ച് പോകുന്നവയാണ്. ഈ കാരണത്താലും ഭൂമിയുടെ ആദ്യകാല അന്തരീക്ഷത്തിൽ ഓക്സിജൻ ഇല്ലായിരുന്നുവെന്ന് മില്ലർ അനുമാനിച്ചു.

ഭൂമിയുടെ ആദ്യകാല അന്തരീക്ഷത്തിൽ ജലബാഷ്പം ഉണ്ടായിരുന്നു എന്നതിൽ ഇന്ന് യാതൊരു തർക്കവുമില്ല. നീരാവിയുടെ മേൽ സൂര്യപ്രകാശം പതിക്കുമ്പോൾ അവ എളുപ്പത്തിൽ ഓക്സിജനും ഹൈഡ്രജനുമായ് വിഘടിക്കുന്നു ഹൈഡ്രജന് ഭാരം കുറവായതിനാൽ സ്വഭാവികം ആയും നമുക്കറിയാവുന്നത് പോലെ അതിന് ഭൂമിയുടെ ഗുരുത്വാകർഷണബലത്തെ അതിജീവിച്ച്. ബാഹ്യാകാശത്തിലേക്ക് രക്ഷപെടാൻ സാധിക്കും. എന്നാൽ ഓക ്സിജൻ ആകട്ടെ കൂടുതലും അന്തരീക്ഷത്തിൽ തന്നെ തങ്ങുന്നു .തൻമൂലം ഭൂമിയുടെ ആദ്യകാല അന്തരീക്ഷം മില്ലർ ധരിച്ചത് പോലെ ഓക്സിജൻ വിമുക്തമായിരുന്നു എന്ന് കരുതുക വയ്യ. ഭൂഗർഭ ഗവേഷണങ്ങൾ തെളിയിക്കുന്നതും ഭൂമിയുടെ ആദ്യകാല അന്തരീക്ഷത്തിൽ ധാരാളം ഓക ്സിജൻ ഉണ്ടായിരുന്നു എന്നുതന്നെയാണ്. ഭൂമിയിൽ നാം എത്ര ആഴത്തിൽ കുഴിച്ചാലും ഓക്സിഡേഷൻ സംഭവിച്ച പാറകൾ മാത്രമേ നമുക്ക് ലഭിക്കുകയുള്ളൂ ഇതും ഭൂമിയുടെ ആദ്യകാല അന്തരീക്ഷത്തിൽ ഓക്സിജൻ ഉണ്ടായിരുന്നു എന്നുള്ളതിന് തെളിവാണ്.

പ്രകൃതിയിൽ നിരവധി തരം അമിനോ ആസിഡുകൾ കാണപ്പെടുന്നുണ്ട് ഇവയെ മൊത്തത്തിൽ രണ്ടുവിഭാഗങ്ങളായി തിരിക്കാം ഇടതുവശ അമിനോ ആസിഡുകൾ എന്നും വലത് വശ അമിനോ ആസിഡുകൾ എന്നും. ഒരു ലബോറട്ടറിയിൽ അമിനോ ആസിഡുകൾ ഉത്പാദിപ്പിക്കപ്പെടുന്ന ഒരു പരീക്ഷണം നടത്തുന്നു എന്ന് കരുതുക എല്ലായ്പ്പോഴും ലഭിക്കുന്നത് 50% ഇടതുവശ അമിനോ ആസിഡുകളുടെയും 50% വലതുവശ അമിനോ ആസിഡുകളുടെയും ഒരു മിശ്രിതമായിരിക്കും .മില്ലറുടെ പരീക്ഷണത്തിലും ലഭിച്ചത് അതുതന്നെയാണ് പരീക്ഷണ നാളിയിൽ രൂപപ്പെട്ട അമിനോ ആസിഡുകളിൽ പകുതി ഇടതുവശ അമിനോ ആസിഡ് വിഭാഗത്തിലും ബാക്കി പകുതി വലതുവശ അമിനോ ആസിഡ് വിഭാഗത്തിലും പെടുന്നവ ആയിരുന്നു. പകുതി ഇടതുവശ അമിനോ ആസിഡ്കളും വലതുവശ അമിനോ ആസിഡികളും കൂടിക്കലർന്ന ഒരു മിശ്രിതം നിലനിന്നിരുന്ന ആദ്യകാല ജലാശയങ്ങളിൽ എങ്ങനെ ഇടതുവശ അമിനോ ആസിഡ് തന്മാത്രകൾ മാത്രം ഉപയോഗിച്ചുകൊണ്ടുള്ള പ്രോട്ടീനുകൾ രൂപംകൊള്ളുകയും അവ പരസ്പരം അടുത്തു വരികയും ചെയ്തു എന്നുള്ളത് ഉത്തരം നൽകാൻ പരിണാമ ശാസ്ത്രത്തിനു വളരെയേറെ ബുദ്ധിമുട്ടുള്ള ഒരു ചോദ്യമാണ്. ഈ ബുദ്ധിമുട്ടുകൾ കാരണം, പ്രമുഖ സൈദ്ധാന്തികർ മില്ലർ-യുറി പരീക്ഷണം പിന്തുണയ്ക്കുന്നതായി അവകാശപ്പെടുന്ന "പ്രൈമോർഡിയൽ സൂപ്പ്" സിദ്ധാന്തവും ഉപേക്ഷിച്ചു. 2010 ൽ ലണ്ടൻ യൂണിവേഴ്സിറ്റി കോളേജ് ബയോകെമിസ്റ്റ് നിക്ക് ലെയ്ൻ പ്രഥമദൃഷ്ട്യാ സൂപ്പ് സിദ്ധാന്തം "അതിന്റെ കാലഹരണപ്പെടൽ തീയതി കഴിഞ്ഞു" എന്നു പ്രസ്താവിച്ചു.

അൾട്രാവൈലറ്റ് വികിരണങ്ങൾ ഉപയോഗിച്ചു നടത്തിയ മറ്റ് ചില പരീക്ഷണങ്ങളിലും അമിനോ ആസിഡുകൾ രൂപംകൊണ്ടു എന്നാൽ ഇവിടെയും ചില പ്രശ്നങ്ങളുണ്ട് തരംഗദൈർഘ്യം കൂടിയ അൾട്രാവയലറ്റ് വികിരണങ്ങൾ രൂപപ്പെട്ട അമിനോ ആസിഡുകൾ നശിപ്പിച്ചുകളയും. സൂര്യരശ്മികളിൽ ആകട്ടെ തരംഗദൈർഘ്യം കുറഞ്ഞതും കൂടിയതുമായ അൾട്രാവയലറ്റ് വികിരണങ്ങൾ ഉണ്ട് അതിനാൽ ആദ്യകാല അന്തരീക്ഷത്തിൽ ജീവൻറെ അടിസ്ഥാന തന്മാത്രകൾ രൂപപ്പെട്ടിരുന്നുവെങ്കിൽ തന്നെ അവ താമസിയാതെ നശിച്ചുപോകാൻ ആയിരുന്നു സാധ്യത.

നാഷണൽ അക്കാദമി ഓഫ് സയൻസസ് അംഗീകരിക്കുന്നതുപോലെ, 'രണ്ട് അമിനോ ആസിഡുകൾ സ്വയമേവ വെള്ളത്തിൽ ചേരുന്നില്ല. മറിച്ച്, വിപരീത പ്രതികരണം ആകും ഉളവാക്കുക. മറ്റൊരു വിധത്തിൽ പറഞ്ഞാൽ, വെള്ളം പ്രോട്ടീൻ ശൃംഖലകളെ അമിനോ ആസിഡുകളായി (അല്ലെങ്കിൽ മറ്റ് ഘടകങ്ങളിലേക്ക്) തകർക്കും, ഇത് പ്രോട്ടീനുകൾ ഉത്പാദിപ്പിക്കുന്നത് വളരെ പ്രയാസകരമാക്കുന്നു. ജീവിതത്തിന്റെ ഉത്ഭവത്തിന് ആവശ്യമായ ഈ ആദ്യ, ലളിതമായ ഘട്ടങ്ങളെക്കുറിച്ച് ഭൗതികവാദികൾക്ക് നല്ല വിശദീകരണങ്ങളില്ല. രാസപരിണാമ സങ്കൽപം അക്ഷരാർത്ഥത്തിൽ വെള്ളത്തിൽ വെച്ചു തന്നെ ചത്തു എന്ന് പറയാം.

പരിണാമത്തിന്റെ പല സിദ്ധാന്തങ്ങളും ആരംഭത്തിൽ അനുമാനങ്ങൾ വ്യാപകമായി പിന്തുണയ്ക്കപ്പെടുകയും ശരിയാണെന്ന് കരുതുകയും ചെയ്യുന്നു,

എന്നാൽ പിൽക്കാലത്ത് തെളിവുകൾ വിരുദ്ധമായ കാരണത്താൽ പിന്നീട് നിരസിക്കപ്പെടുന്നു ... മില്ലർ യുറേ പരീക്ഷണം അത്തരത്തിലുള്ള മറ്റൊന്ന്..... 'ശാസ്ത്രീയ സിദ്ധാന്തം' എന്ന് വിളിക്കപ്പെടുന്നവ ശരിയാണെന്ന് പരക്കെ വിശ്വസിക്കപ്പെടുകയും സ്കൂളുകളിൽ പോലും പഠിപ്പിക്കുകയും ചെയ്യുന്നു. ന്യൂനതകൾ പഠിപ്പിക്കുന്നില്ല, എന്നാൽ സയൻസ് ജേർണല്കളിൽ അവ ചേർക്കുന്നത്ര എളുപ്പത്തിൽ തിരുത്തപ്പെടുന്നു. നല്ല ശാസ്ത്രീയമായ ചിന്താശേഷിയുള്ള ക്രിസ്ത്യാനികളെന്ന നിലയിൽ, പഴകീയ പരിണാമ സിദ്ധാന്തങ്ങൾ (ഇപ്പോഴും പാഠ പുസ്തകങ്ങളിൽ ഉള്ളത്) എത്രത്തോളം പിഴവുകൾ നിറഞ്ഞതും, ഇപ്പോഴത്തെ ശാസ്ത്ര സമൂഹത്താൽ തന്നെ ഉപേക്ഷിക്കപ്പെട്ടവയെന്നും നാം മനസ്സിലാക്കണം.

പൗലോസ് അപ്പൊസ്തോലൻ കൽപിക്കുന്ന പോലെ-ജ്ഞാനം (ശാസ്ത്രം) എന്നു വ്യാജമായി പേർ പറയുന്നതിന്റെ ഭക്തിവിരുദ്ധമായ വൃഥാലാപങ്ങളെയും തർക്കസൂത്രങ്ങളെയും ഒഴിഞ്ഞു നിൽക്ക. (1 തിമൊഥെയൊസ് 6:20)





## സിസ്റ്റർ ശേബ നിര്യാതയായി

ബഥനി സന്യാസിനീ സമൂഹാംഗമായ സിസ്റ്റർ ശേബ നവം. 11-ന് പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രിയിൽ വച്ച് നിര്യാതയായി. കുഴിമറ്റം പട്ടശ്ശേരിൽ കുടുംബാംഗമാണ്. സംസ്കാരം പെരുനാട് ബഥനി കോൺവെന്റിൽ നവംബർ 12 നടന്നു.

## ഡോ. എലിയാസ് ജിമ്മി ചാത്തുരുത്തി നിര്യാതനായി



മുളന്തുരുത്തി: ചാത്തുരുത്തിൽ പരുമല തിരുമേനിയുടെ തറവാട്ടിൽ താമസിക്കുന്ന ഡോ . ഏലിയാസ് ജിമ്മി നിര്യാതനായി. മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിൽ കബറടക്കി.

പരുമല തിരുമേനി ചാത്തുരുത്തി തറവാട്ടിലേയ്ക്കയച്ച കത്തുകൾ സമാഹരിച്ചു പ്രസിദ്ധീകരിച്ചു. പരുമല തിരുമേനിയുടെ ജീവചരിത്രം ഇംഗ്ലീഷിലും മലയാളത്തിലും രചിച്ചു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വചനതീർത്ഥം



# ദൈവകരുണയുടെ വെളിപ്പടലുകൾ

## സഖറിയായോടുള്ള അറിയിപ്പ്

**(വി. ലൂക്കോസ് 1:1–25)**

**ഫാ. യോഹന്നാൻ കെ.**

**(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)**

ക്രിസ്തുസുവിശേഷത്തിന്റെ ക്രമമായുള്ള ഒരു വിവരണം നൽകുന്നു എന്ന മുഖവുരയോടെയാണ് വി. ലൂക്കോസ് തന്റെ സുവിശേഷം ആരംഭിക്കുന്നത്. ലോകരക്ഷകനായ ക്രിസ്തുയേശുവിന്റെ ജനനത്തിന് മുന്നോടിയായി നടക്കുന്ന സംഭവങ്ങൾ ദൈവകരുണയുടെ വെളിപ്പെടലുകളായി സാക്ഷ്യപ്പെടുത്തുകയാണ് ഇന്നത്തെ ഏവൻഗേലിയോൻ ഭാഗം.

യേശുവിന്റെ മുന്നോടി എന്ന് വിശേഷിപ്പിക്കുന്ന യോഹന്നാൻ സ്നാപകന്റെ ജനനത്തെപ്പറ്റി ഗബ്രിയേൽ മാലാഖ പുരോഹിതനായ സഖര്യാവിനോട് അറിയിക്കുന്ന സദ്വാർത്ത, അസാദ്ധ്യ കാര്യങ്ങളെ സാധ്യമാക്കുന്ന ദൈവത്തിന്റെ മനുഷ്യരോടുള്ള സ്നേഹത്തിന്റെ അടയാളമായി ത്തീരുകയാണ് ഇവിടെ. ആ സുവാർത്താ ദൂത് സ്വീകരിക്കുവാൻ ദൈവസൃഷ്ടി എന്ന നിലയിൽ എങ്ങനെ ഒരുങ്ങണം എന്ന് സൂചിപ്പിക്കുവാൻ ആഗ്രഹിക്കുന്നു.

### 1. പ്രതിസന്ധികളിൽ തളരാതെയുള്ള ദൗത്യനിർവ്വഹണം

മോശയുടെ സഹോദരൻ അഹരോന്റെ പിൻതുടർച്ചക്കാരാണ് ഇസ്രായേൽ പുരോഹിതഗണങ്ങൾ. രാജാവായ ദാവീദ് ദേവാലയ ശുശ്രൂഷയ്ക്കായി അവരെ 24 ഗണങ്ങളായി തിരിച്ചിട്ടുണ്ട്. അതിൽ എട്ടാമത്തെ ഗണത്തിലെ പുരോഹിതനായ അബിയായുടെ വംശത്തിൽപ്പെട്ടവനാണ് സഖര്യാ പുരോഹിതൻ (1 ദിന. 24:1–10). ഒരു ഗണത്തിന് വർഷത്തിൽ രണ്ടു പ്രാവശ്യം ദേവാലയത്തിൽ ശുശ്രൂഷിക്കുവാൻ അവസരം ലഭിക്കുന്നു. നറുക്കെടുത്താണ് അത് നിശ്ചയിക്കുന്നത്. അങ്ങനെ ദേവാലയത്തിൽ ശുശ്രൂഷ ചെയ്യുവാൻ സഖര്യാ പുരോഹിതന് നറുക്ക് വീഴുന്നു. തന്റെ പ്രായമോ അസ്വസ്ഥതകളോ വകവെയ്ക്കാതെ ദൈവത്തിന് വേണ്ടി ശുശ്രൂഷ ചെയ്യുവാൻ സഖര്യാവ് തയ്യാറാകുന്നു.

തലമുറകൾ യഹോവയുടെ ദാനമാണ്. ദൈവത്തിനുവേണ്ടി വേല ചെയ്യുന്നവനായിട്ടും നീതിയുള്ള ജീവിതം നയിച്ചിട്ടും തലമുറകളെ കാണാതെ പോകുന്നു എന്നുള്ളത് സഖര്യാവ്-എലിസബത്ത് ദമ്പതികളെ നിരാശരാക്കുന്നില്ല. അബ്രഹാം-സാറാ, എല്ക്കാന-ഹന്നാ ദമ്പതികൾ ഇതിന് ഉദാഹരണങ്ങളാണ് (ഉല്പത്തി 18:11, 1 ശമു. 1:1–2). വളരെ തീക്ഷ്ണതയോടെയാണ് സഖര്യാവ് ദേവാലയ ശുശ്രൂഷകളിൽ ഏർപ്പെടുന്നത്. അതിനാൽ തന്റെ ജീവിതത്തിലെ ഏറ്റവും വിലപ്പെട്ട ഒരു നിമിഷത്തിന് സഖര്യാവ് സാക്ഷ്യം വഹിക്കുന്നു. തന്റെ വന്ധ്യയായ ഭാര്യ എലിസബത്ത് ഗർഭം ധരിക്കുമെന്നതും ലഭിക്കുന്ന മകൻ ദൈവശക്തിയുടെ വാഹകനാകും എന്നുമുള്ള സൂചന ഗബ്രിയേൽ മാലാഖ അറിയിക്കുന്നു.

അവശതയുടേയും നിരാശയുടെയും അവസ്ഥയിലും ദേവാലയത്തിൽ മുടങ്ങാതെ പോവുകയും, ഏല്പിച്ചിട്ടുള്ള ദൗത്യം സ്തുത്യർഹമാംവിധം നിർവ്വഹിക്കുകയും ചെയ്യുന്ന സഖര്യാവ് നമുക്കൊക്കേയും മാതൃകയാണ്. ജീവിതത്തിൽ ചെറിയ ചില പ്രശ്നങ്ങൾ വരുമ്പോൾപ്പോലും ദൈവത്തെ തള്ളിപ്പറയുന്നവരുടെ എണ്ണം വർദ്ധിച്ചു വരുന്ന ഇക്കാലത്ത് യഥാർത്ഥ ദൈവവിശ്വാസം മുറുകെപ്പിടിച്ച നമ്മുടെ പൂർവ്വികരെ ഇവിടെ നമുക്ക് സ്മരിക്കാം.

### 2. ദൈവകരുണയുടെ സ്വീകരണത്തിനുള്ള ഒരുക്കം

യോഹന്നാന്റെ ജനനവാർത്തയോടെ ദൈവത്തിന്റെ കരുണ്യം പ്രകടമാകുന്ന ഒരു പുതിയ യുഗത്തിന്റെ ആരംഭമാണ് വചനിപ്പ് കാലത്തിൽ നാം കാണുന്നത്. മനുഷ്യരാൽ അസാദ്ധ്യമാകുന്നത് ദൈവത്താൽ സാദ്ധ്യമാകുന്നു (മത്തായി 19:26) എന്ന തിരുവചനം നാമിവിടെ ഓർക്കേണ്ടതാണ്. യോഹന്നാൻ എന്ന ദൈവ കരുണയുടെ വെളിപാടിനെ സ്വീകരിക്കുവാൻ ഒരുങ്ങുന്ന മാതാപിതാക്കളെ ഈ വേദഭാഗത്തിൽ നമുക്ക് കാണാൻ സാധിക്കും.

ദേവാലയത്തിൽ ശുശ്രൂഷിക്കുന്നതിനുള്ള പുരോഹിതനായ സഖര്യാവിന്റെ ഒരുക്കം (1:6–7), ശുശ്രൂഷസമയത്ത് ജനസമൂഹത്തിന്റെ ഒരുക്കം (1:10, 21), ഗർഭധാരണം സംഭവിച്ചു കഴിഞ്ഞുള്ള എലിസബത്തിന്റെ ഒരുക്കം (1:24, 25) ഇവയെല്ലാം കാണിക്കുന്നത്, ദൈവകൃപ സ്വീകരിക്കുന്നതിന് ഒരുവന്റെ തയ്യാറെടുപ്പുകൾ എത്രത്തോളം ആവശ്യമാണ് എന്നാണ്. തന്റെ ശുശ്രൂഷ ക്കാലം യഥാവിധം തികയ്ക്കുവാൻ സഖര്യാവിന് കഴിയുന്നു. അത് സാധിച്ചത് സഖര്യാവിന് ലഭിച്ച സദ്വാർത്തയുടെ അനുഗ്രഹത്താലാണ്. ദൈവത്തിന് ഇഷ്ടമുള്ള ജീവിതം നയിച്ച് അവന്റെ കല്പനകളെ പ്രമാണിച്ച് ജീവിക്കുന്നത് ഈ ഭൂമിയിൽ നമ്മുടെ ഒരുക്കം എങ്ങനെയുള്ളതാണ് എന്ന് കാണിക്കുന്നു. ഈ ശരിയായ ഒരുക്കം നടത്തിയവരായിരുന്നു സഖര്യാവും എലിസബത്തും. അതിനാൽത്തന്നെ അവർക്ക് ലഭിച്ച മകനേയും ആ ഒരുക്കത്തിൽത്തന്നെ അവർ വളർത്തുന്നു (സംഖ്യ 6:1–4). അങ്ങനെ ഈ ലോകത്തിന് ക്രിസ്തുവിനെ കാണിച്ചുകൊടുക്കുവാനുള്ള മഹാഭാഗ്യം യോഹന്നാന് ലഭിക്കുന്നു.

ദൈവസന്നിധിയിലേക്ക്, യഥാർത്ഥമായ ഒരുക്കത്തോടും, ഭക്തിയോടും വിശ്വാസത്തോടും കൂടി കടന്നുചെല്ലുന്ന ഒരുവന് ലഭിക്കുന്ന ആത്മീയ ആനന്ദമാണ് ഗബ്രിയേൽ മാലാഖ സഖര്യാവിനും കുടുംബത്തിനും നൽകുന്നത്. ആവശ്യങ്ങൾ പറയാതെതന്നെ തന്റെ ഭക്തന്റെ അന്തർഗതം അറിഞ്ഞ് പ്രവർത്തിക്കുന്നവനാണ് ദൈവം. ദൈവിക വെളിപ്പാടിനെ മനുഷ്യസഹജമായ അളവുകോൽ കൊണ്ട് (1:18) നാം അളക്കുവാൻ ശ്രമിക്കേണ്ടതില്ല എന്ന് വ്യക്തമായി ഇവിടെ ഗബ്രിയേൽ മാലാഖ ഓർപ്പിക്കുന്നു. എന്താണെങ്കിലും സന്തോഷത്തോടെ നാം അത് സ്വീകരിക്കുക. അതിനായി ഒരുങ്ങുക.

പ. സഭ രക്ഷാകർത്തൃദിനമായി ഇന്ന് ആചരിക്കുന്നു. ക്രിസ്തീയ ജീവിതത്തിൽ മാതാപിതാക്കളുടെ പങ്ക് വ്യക്തമാക്കുന്ന വേദഭാഗമാണ് ഇത്. ദൈവ പ്രസാദമുള്ള വ്യക്തികളുടെ തലമുറകളും അനുഗ്രഹിക്കപ്പെടും എന്നുള്ളത് സഖര്യാവ്-എലിസബത്ത് ദമ്പതികളുടെ ജീവിതത്തിൽകൂടി നാം കാണുന്നു. അതോടൊപ്പം തന്നെ തലമുറകൾക്കായി കാത്തിരിക്കുന്നവരുടെ പ്രത്യാശയും ഇവിടെ നമുക്ക് ദർശിക്കാം. 




റോഹയിൽ നടന്ന 72–ാമത് നാംസ് ആനുവൽ കോൺഫറൻസ്.



## ഡോ. എബ്രഹാം മാർ സെറാഫിം കർണാടക ക്രിസ്ത്യൻ ഫോറം (KCF) വൈസ് പ്രസിഡന്റ്

ബാംഗ്ലൂർ ഭദ്രാസനാധിപൻ ഡോ. എബ്രഹാം മാർ സെറാഫിം മെത്രാപ്പോലീത്തായെ കർണാടക ക്രിസ്ത്യൻ ഫോറം (KCF) വൈസ് പ്രസിഡന്റ് ആയി തിരഞ്ഞെടുത്തു. ബാംഗ്ലൂർ രൂപത മെത്രാപ്പോലീത്തൻ ആർച് ബിഷപ്പ് പീറ്റർ മെകാഡോ മെത്രാപ്പോലീത്തായെ ആദരിച്ചു.



യു.കെ., യൂറോപ്പ്, ആഫ്രിക്ക ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ അസീറിയൻ സഭയുടെ കാലിഫോർണിയ ഭദ്രാസന മെത്രാപ്പോലീത്തയും, എക്യുമെനിക്കൽ വിഭാഗം അധ്യക്ഷനുമായ ഡോ. അവാ റോയൽ മെത്രാപ്പോലിത്തയുമായി കൂടിക്കാഴ്ച നടത്തി. കൽദായ സഭയുടെ മാർ ഔഗേൻ മെത്രാപ്പോലിത്ത സന്നിഹിതനായിരുന്നു.

## കെ.സി.സി. ക്ക് പുതിയ ഭാരവാഹികൾ



കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ട ബിഷപ്പ് ഡോ. ഉമ്മൻ ജോർജ് (സി.എസ്.ഐ. കൊല്ലം – കൊട്ടാരക്കര മഹായിടവക).



കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ വൈസ് പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ട അലക്സിയോസ് മാർ യൗസേബിയോസ്.




## ഓർത്തഡോക്സ് പ്രതിനിധികളുടെ ശക്തമായ നിലപാടിൽ ബിഷപ്പ് ഉമ്മൻ ജോർജ് കെ.സി.സി. പ്രസിഡന്റ്

തിരുവല്ല: കേരളാ കൗൺസിൽ ഓഫ് ചർച്ച്സ് പ്രസിഡന്റ് സി. എസ്. ഐ. കൊല്ലം–കൊട്ടാരക്കര ഭദ്രാസനാധിപൻ ബിഷപ്പ് ഉമ്മൻ ജോർജ് തെരഞ്ഞെടുക്കപ്പെട്ടു.

ഓർത്തഡോക്സ് സഭയെ പ്രതിനിധികരിച്ച് പങ്കെടുത്ത അംഗങ്ങളുടെ പൂർണ്ണ പിൻതുണയോടെയാണ് പുതിയ പ്രസിഡന്റ് തെരഞ്ഞെടുക്കപ്പെട്ടത്. ക്നനായ ഭദ്രാസനത്തിലെ മെത്രാപ്പോലീത്തയെ പ്രസിഡന്റ് ആയി കൊണ്ടുവരാനുള്ള നീക്കത്തെ പരാജയപ്പെടുത്തി CSI സഭയെ പ്രസിഡന്റ് ആക്കുവാൻ ശക്തമായി വാദിച്ചത് ഓർത്തഡോക്സ് സഭാ പ്രതിനിധികളാണ്. സഭയ്ക്ക് വേണ്ടി നോമിനേഷൻ കമ്മറ്റിയിൽ OCYM ജനറൽ സെക്രട്ടറി ഫാ. അജി കെ. തോമസ് പങ്കെടുത്തു. അച്ചന്റെ സന്ദർഭോജിതവും ശക്തവുമായ നിലപാട് ആയിരുന്നു റൈറ്റ്. റവ.ഉമ്മൻ ജോർജ് തിരുമേനി പ്രസിഡന്റ് ആകുവാൻ കാരണമായി തീർന്നത്. എക്യുമെനിക്കൽ വേദിയിൽ നിന്ന് ഓർത്തഡോക്സ് സഭയെ ഒറ്റപ്പെടുത്തുമെന്ന് പത്രസമ്മേളനത്തിൽ പ്രസ്താവിച്ചവരുടെ സാന്നിദ്ധ്യത്തിലായിരുന്നു നോമിനേഷൻ കമ്മറ്റിയിൽ അജി അച്ചന്റെ ഈ നീക്കം.

സഭയിൽ നിന്ന് മാവേലിക്കര ഭദ്രാസന സഹായ മെത്രാപ്പോലീത്ത ഡോ. അലക്സിയോസ് മാർ യൗസേബിയോസ് (വൈസ് പ്രസിഡന്റ്), അഡ്വ. ജയ്സി കരിങ്ങാട്ടിൽ, ജോജി പി. തോമസ് (എക്സിക്യൂട്ടീവ് സമിതിയംഗങ്ങൾ), വർഗീസ് പോത്തൻ (കമ്മീഷൻ ചെയർമാൻ) എന്നിവർ തെരഞ്ഞെടുക്കപ്പെട്ടു.

സഭയുടെ പ്രതിനിധികളായി ഡോ. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. റെജി മാത്യു, അഡ്വ. ജെയ്സി കരിങ്ങാട്ടിൽ, ഫാ. അജി കെ. തോമസ്, ഫാ. ജോമോൻ ജോൺ, ഫാ. ഏബ്രഹാം കോശി, ജോജി പി. തോമസ്, ടിൽസൺ വർഗീസ്, ഡോ. ചെറിയാൻ തോമസ്, വർഗീസ് പോത്തൻ, ജിന്റു ജോൺ ജെയിംസ്, ജിജി ജോൺസൺ, സ്നേഹ മറിയം റെജി എന്നിവർ പങ്കെടുത്തു.



# മലങ്കരസഭയുടെ ആരാധന പൊതു സുറിയാനി പാരമ്പര്യത്തിൽ നിന്ന്

പാമ്പാടി: കോട്ടയം മെത്രാസന വൈദിക യോഗവും പ്രതിഷേധ സമ്മേളനവും പാമ്പാടി ദയറായിലെ യോഹന്നാൻ റമ്പാൻ മെമ്മോറിയൽ ഹാളിൽ നടന്നു. മൂന്നു മണിക്ക് ചേർന്ന വൈദിക യോഗത്തിൽ കോട്ടയം മെത്രാസന സഹായ മെത്രാപ്പോലീത്ത ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് അധ്യക്ഷത വഹിച്ചു. കോട്ടയം ഭദ്രാസനത്തിൽ ഉണ്ടായ ആക്രമണങ്ങളിൽ വൈദിക യോഗം ശക്തമായ പ്രതിഷേധം രേഖപ്പെടുത്തി. തുടർന്ന് നാലു മണിക്ക് ചേർന്ന കോട്ടയം ഭദ്രാസന പ്രതിഷേധയോഗം മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു.

ഫാ. ഡോ. വർഗീസ് വർഗീസ് മീനടത്തിന്റെ മുഖ്യപ്രഭാഷണത്തിൽ മലങ്കര സഭയുടെ ആരാധന അന്ത്യോക്യയിൽ നിന്ന് മാത്രമല്ല പൊതു സുറിയാനി പാരമ്പര്യത്തിൽ നിന്നും ആണ് എന്ന് ചരിത്ര പശ്ചാത്തലത്തിൽ വിശദീകരിച്ചു. 16-ാം നൂറ്റാണ്ടു വരെ മലങ്കര സഭ പേർഷ്യൻ സഭയുമായുള്ള ബന്ധത്തിൽ ആണ് നിലനിന്നിരുന്നത് എന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. കോട്ടയം ഭദ്രാസനത്തിലെ വൈദികരും, സഭാ മാനേജിങ് കമ്മിറ്റി അംഗങ്ങളും, ഭദ്രാസന കൗൺസിൽ അംഗങ്ങളും, കൈക്കാരന്മാരും സെക്രട്ടറിമാരും, മാനേജിങ് കമ്മിറ്റി അംഗങ്ങളും, പള്ളി പ്രതിപുരുഷൻമാരും ഉൾപ്പെടുന്ന നൂറുകണക്കിന് വിശ്വാസികൾ പ്രതിഷേധ യോഗത്തിൽ സംബന്ധിച്ചു.

മെത്രാസന സെക്രട്ടറി ഫാ. പി കെ കുറിയാക്കോസ് പണ്ടാരകുന്നേൽ, വൈദികസംഘം സെക്രട്ടറി ഫാ.ജോൺ ജോസഫ് ചാലശ്ശേരിൽ, പാമ്പാടി ദയറാ മാനേജർ ഫാ. മാത്യു കെ ജോൺ, ലീഗൽ സെൽ കൺവീനർ ഫാ. കെ എം സഖറിയ കൂടത്തുങ്കൽ എന്നിവർ പ്രസംഗിച്ചു. ഫാ. ജേക്കബ് മാത്യു ചന്ദ്രത്തിൽ പ്രതിഷേധ പ്രമേയം അവതരിപ്പിച്ചു.

ഞായറാഴ്ച കോലഞ്ചേരിയിൽ നടക്കുന്ന വടക്കൻ മേഖല പ്രതിഷേധ സമ്മേളനത്തിൽ കോട്ടയം ഭദ്രാസനത്തിലെ എല്ലാ പള്ളികളിൽനിന്നും വിശ്വാസികൾ വൈദികരുടെ നേതൃത്വത്തിൽ സംബന്ധിക്കാൻ തീരുമാനിച്ചു. കോട്ടയം മെത്രാസനത്തിലെ ഫാ. ഇട്ടി തോമസ്, സന്തോഷ് ജോർജ് മണർകാട് എന്നിവരുടെ നേരെ ഉണ്ടായ ആക്രമണത്തിലും, വടവുകോട് സെൻറ് മേരീസ് പള്ളിയിൽ ഉണ്ടായ ആക്രമണത്തിലും, ദേവലോകം കാതോലിക്കേറ്റ് അരമനയുടെ കുരിശടി തകർത്തതിലും, തൂത്തൂട്ടി മാർ ഗ്രിഗോറിയോസ് ചാപ്പലിന്റെ കുരിശടി തകർത്തതിലും യോഗം ശക്തമായി പ്രതിഷേധിച്ചു. കുറ്റവാളികളെ എത്രയും വേഗം അറസ്റ്റ് ചെയ്യണമെന്നും ആവശ്യപ്പെട്ടു.

# ആക്രമണങ്ങൾ തുടർക്കഥയാവുന്നു

**ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്**

മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധനാലയങ്ങൾക്കും വിശ്വാസികൾക്കും നേരെയുള്ള ആക്രമണങ്ങൾ തുടർക്കഥയാവുകയാണ്. കഴിഞ്ഞ ഞായറാഴ്ച വടവുകോട് പള്ളിയിൽ ആരാധനയ്ക്ക് എത്തിയ വിശ്വാസികൾക്ക് നേരെ അതിക്രൂരമായ അക്രമമുണ്ടായി. ഗുരുതരമായ പരുക്കുകളോടെ സഭാംഗങ്ങളായ രണ്ട് പേർ ആശുപത്രിയിലാണ്. എല്ലാ അക്രമികളെയും പോലീസ് ഇതുവരെയും കസ്റ്റഡിയിൽ എടുത്തിട്ടില്ല. കഴിഞ്ഞ ഞായറാഴ്ചകളിൽ ആരാധന മുടക്കുന്നുതിനുവേണ്ടി പള്ളിയ്ക്കകത്ത് മുളകുപൊടി വിതറുകയും, ചോരക്കുഴി പള്ളിയിൽ കോടതി വിധി നടപ്പാക്കുവാൻ പോലീസ് സംരക്ഷണം ഉണ്ടായിട്ട് പോലും പോലീസിന്റെ മുന്നിൽ വെച്ച് ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് നേരെ മുളകുവെള്ളം ഒഴിക്കുകയും ചെയ്തു. ദേവലോകം അരമന ചാപ്പലിന്റെ മുന്നിലുള്ള കുരിശടിയുടെയും തൂത്തൂട്ടി മാർ ഗ്രീഗോറിയോസ് ചാപ്പലിന്റെയും നേരെ അക്രമം ഉണ്ടായി. മണർകാട് പള്ളിയിലെ ഓർത്തഡോക്സ് സഭയുടെ ട്രസ്റ്റി സന്തോഷിനെ ആക്രമിച്ച് ഗുരുതരമായി പരിക്കേൽപ്പിച്ചു. വരിക്കോലി പള്ളി വികാരി ഫാ. വിജു ഏലിയാസിന് നിരവധി പ്രാവശ്യം മർദ്ദനമേറ്റു

മലങ്കരസഭയുടെ പള്ളികൾ തകർക്കണമെന്ന് പാത്രിയർക്കീസ് വിഭാഗത്തിലെ മെത്രാപ്പോലീത്താമാർ ആഹ്വാനം ചെയ്യുന്നു. ഇത്തരം അക്രമ പരമ്പരകൾ അവസാനിപ്പിച്ച് സമാധാനം പുലരുവാൻ വേണ്ട നടപടികൾ ഗവൺമെന്റും, അധികാരികളും കൈക്കൊള്ളണം. അനുകൂല കോടതി വിധി ലഭിക്കുന്ന എല്ലാ പള്ളികളിലും പള്ളി സംരക്ഷിക്കുവാൻ എന്ന പേരിൽ അക്രമങ്ങൾ അഴിച്ചുവിടാൻ ശ്രമിക്കുകയാണ് പാത്രിയർക്കീസ് വിഭാഗം. ഈ അക്രമങ്ങളെല്ലാം ഗവൺമെന്റിന്റെയും നിയമം നടപ്പാക്കുവാൻ ബാധ്യതയുള്ള ഉന്നത അധികാരികളുടെയും ഒത്താശയോടെയാണ് നടക്കുന്നതെന്ന് സംശയിക്കേണ്ടിയിരിക്കുന്നു. അക്രമ സംഭവങ്ങൾ അവസാനിപ്പിക്കുവാൻ ഗവൺമെന്റ് സത്വര നടപടികൾ സ്വീകരിക്കേണ്ടതുണ്ട്

അയോദ്ധ്യ തർക്കത്തിൽ സുപ്രീംകോടതി വിധി നടപ്പാക്കണമെന്ന് കേരള മുഖ്യമന്ത്രിയും മറ്റ് രാഷ്ട്രീയ മത-സാമുദായിക നേതാക്കന്മാരും ഒരേ സ്വരത്തിൽ ആഹ്വാനം ചെയ്യുമ്പോൾ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അനുകൂലമായി ലഭിച്ച വിധിയുടെ കാര്യത്തിൽ എല്ലാവരും മൗനം പാലിക്കുകയാണ്. അക്രമങ്ങൾ നടത്തി ക്രമസമാധാന പ്രശ്നങ്ങൾ സൃഷ്ടിച്ച് നിയമവാഴ്ചയെ വെല്ലുവിളിക്കുകയാണ് പാത്രിയർക്കീസ് വിഭാഗം.

# രാജു മാത്യു അന്തരിച്ചു



കോട്ടയം: പ്രമുഖ ചലച്ചിത്ര നിർമാതാവും സെഞ്ചുറി ഫിലിംസ് ഉടമയുമായ മാളിയേക്കൽ രാജു മാത്യു (81) അന്തരിച്ചു. കേരള ഫിലിം ചേംബറിന്റെ മുൻ പ്രസിഡന്റാണ്. സംസ്കാരം പുത്തൻപള്ളി സെമിത്തേരിയിൽ നടത്തി.

മലയാളത്തിൽ ഒട്ടേറെ ഹിറ്റ് സിനിമകളുടെ നിർമാണവും വിതരണവും നിർവഹിച്ച രാജു മാത്യു ട്രാവൻകൂർ ഫോർവേഡ് ബാങ്ക് സ്ഥാപകൻ എം.സി. മാത്യുവിന്റെ മകനാണ്.

യുണൈറ്റഡ് ഇൻഷുറൻസ് കമ്പനിയിലെ ജോലി രാജി വച്ചാണ് മികച്ച സിനിമകൾ നിർമിക്കുക എന്ന ലക്ഷ്യത്തോടെ 1979-ൽ രാജു മാത്യു സെഞ്ചുറി ഫിലിംസ് സ്ഥാപിച്ചത്.